ഗംഭീരങ്ങളായ പരമപുരുഷാർത്ഥങ്ങളേയും അവയുടെ ഉച്ചകോടിൽ പാടിയിട്ട് അടുത്ത് ആരും ജീവിതലക്ഷ്യമെന്നു കരുതുന്ന അഖണ്ഡാനന്ദസ്വരൂപസാക്ഷാൽക്കാരത്തെത്തന്നെ കഥിയ്ക്കാതെ തിരിഞ്ഞുമാറി,

"ആരിമനോജ്ഞയാം നാരീ"

"മാരലീല മഹാനന്ദ ദായകമല്ലോ"

എന്നും മററും കടമ്പാളക്കാമത്തിനു കാല്യമാററുകയാണ് ത്രികാലജ്ഞാനിയായ തിരുവള്ളുവർ തിരുക്കുറളിൽ ചെയ്തത് എന്ന് കരുതുന്നതിനെക്കാൾ അതിനെ നിഷ്പ്രഭമാക്കാൻ വേറെന്തു ചെയ്യണം?

കാമിനീകാമുകന്മാരുടേയും മററും കഥ തിരുവള്ളുവർ സ്വപ്നം കണ്ടതുപോലുമല്ലെന്നതാണ് സത്യം. തിരുക്കുറൾ തന്നെ ഇതിനുസാക്ഷി. ലോകത്തുള്ള സകല മൂകപ്രാണികളുടെ ഇടയിലും സാർവ്വത്രികമായി കണ്ടുപോരുന്ന പ്രണയകഥയേയും മാരലീലയേയും വർണ്ണിക്കാൻ അഞ്ചാംവേദമെന്ന് ലോകമാരാധിക്കുന്ന ഒരു മഹത്ഗ്രന്ഥത്തിന്റെ ഉത്തരഭാഗം മുഴുവൻ വിനിയോഗിച്ചുവെന്നോ, പോരെങ്കിൽ മനുഷ്യൻ അനുഭവിച്ചറിഞ്ഞു കൊണ്ടിരിക്കുന്ന ഒരു കാര്യത്തെ പുത്തനായി കുറെ അക്ഷരങ്ങളിൽ കോർത്തിട്ടു കാണുവാൻ ലോകത്തിന് ഒരു മഹാജ്ഞാനിയുടെ അവതാരം തന്നെ വേണ്ടിവന്നുവെന്നോ എങ്ങനെ സങ്കല്പിക്കും? ജീവാത്മാവായ ഒരു ജിജ്ഞാസുവിന് പരോക്ഷമായി ഏർപ്പെടുന്ന പരമാത്മദർശനം മുതൽ അപരോക്ഷാനുഭൂതിവരെയുള്ള അവസ്ഥാവിശേഷങ്ങൾ സാധാരണ ലോകത്തിനും എത്തുപെടത്തക്ക വൈഭവത്തിലാണ് ആ അപൂർവ്വവിഷയത്തെ തിരുക്കുറൾ, കാമത്തുപ്പാലിൽ ചിത്രീകരിച്ചിട്ടുള്ളത്.

ഇനി തിരുക്കുറളിന്റെ സാമാന്യസ്വരൂപത്തിൽക്കൂടി കാമത്തുപ്പാലിനെ വീക്ഷിച്ചാൽപോലും ആദ്യമായി ചക്ഷ

പ്രീതി, മനോസംഗം, തുടങ്ങിമൂച്ഛ, മരണാവരെയുള്ള പ്രേമത്തിന്റെ പത്തവസ്ഥകളും അവയുടെ പരമോൽകൃഷ്ട പദവിയിൽ തന്നെയാണ് പ്രതിപാദിച്ചിട്ടുള്ളതെന്നു കാണാൻ ഒരു പ്രയാസവുമില്ല. ഇക്കാര്യത്തിൽ കവികുല ചക്രവർത്തി തന്നെയായ കാളിദാസനും തിരുവള്ളുവരും എവിടെവിടെ നില്ക്കുന്നുവെന്നു നോക്കാം. ഇവരിരുപേരുടേയും ആശയസാദൃശ്യമുള്ള ഒരു ഭാഗമെടുക്കാം.

അഭിമുഖേ മയി സംഹൃതമീക്ഷിതം
ഹസിതമന്യനിമിത്ത കൃതോദയം
വിനയവാരിത വൃത്തിരതസ്തയാ
ന വിവൃതോ മദനോ ന ച സംവൃതഃ

(ശകുന്തളം-കാളിദാസൻ)

യാനോക്കുങ്കാലൈ നിലൈനോക്കുംനോക്കാക്കാൽ
താനോക്കി മെല്ലെ നകും (തിരുക്കുറൾ)

ഇവിടെ പൂർവ്വോദാഹരണത്തിൽ ശകുന്തളാ ദുഷ്യന്തന്മാരുടെ പ്രേമ വിശേഷത്തെ പരാമർശിക്കുമ്പോൾ ഉത്തരോദാഹരണത്തിൽ ഈ പ്രേമ വിശേഷം പ്രേമത്തിനു തന്നെ സ്വയം സംഭവിക്കുന്നതായിട്ടാണ് ചിത്രീകരിച്ചിട്ടുള്ളത്. ഇതിലെ 'സ്നേഹ'ത്തിന്റെ ഉൽകൃഷ്ടനില ചിന്താവീഥിക്കും അതീതമായി നില്ക്കുന്നുവെന്നൊരു കുറവു വേണമെങ്കിൽ പറയാം. പക്ഷെ അക്കാരണത്താൽ അതിൽ പ്രേമത്തിന്റെ അത്യുത്കൃഷ്ടഭാവം ഇല്ലെന്നു പറയുന്നതു് കരിമ്പിൽ ശർക്കരയില്ലെന്നു പറയുന്നതുപോലെയേ ഉള്ളൂ. കാമിനീകാമുകന്മാർ, അവരുടെ പ്രേമം എന്നീ അതും ഇതും അററു് അനുഭവപരമായി നില്ക്കുന്ന അസിപദത്തെ (തത്വമസിയെ) സ്ഥാപിക്കുകയത്രേ തിരുവള്ളുവരുടെ പ്രേമത്തിന്റെ പരിണാമം. കാമത്തുപ്പാലിൽ എവിടെ നോക്കിയാലും സ്നേഹം സ്നേഹത്തെ നോക്കുന്ന അഖണ്ഡപ്രേമം താനേ ഒഴുകുന്നതേ കാണാനുള്ളൂ. ഒരുദാഹരണംകൂടി;

"കണ്ടുകേട്ടുണ്ടു യിർത്തുറ്ററിയുമൈമ്പുലനും
ഒണ്ടൊടി കണ്ണേ ഉള."

(കാണുന്നതിനും കേൾക്കുന്നതിനും ഉണ്ണുന്നതിനും മണപ്പി ക്കുന്നതിനും സ്പർശിക്കുന്നതിനും വളമെക്കൊള്ളാവുന്ന (പഞ്ചേന്ദ്രിയങ്ങളാകുന്ന) അഞ്ചോഭരണങ്ങൾ ഇവൾക്കെപ്പോഴും (സ്ത്രീക്ക) ഉണ്ട്.) ഇതിൽ കാണുന്ന രസോൽകൃഷ്ടത ചിന്തിച്ചറിയേണ്ടതാണ്. കാമുകിയുടെ പഞ്ചേന്ദ്രിയരസങ്ങളെ കാമുകൻ തന്റെ പഞ്ചേന്ദ്രിയരസങ്ങളെക്കൊണ്ടുതന്നെല്ലോ ആസ്വദിക്കണം. അപ്പോൾ പഞ്ചേന്ദ്രിയങ്ങളെ പഞ്ചേന്ദ്രിയങ്ങൾതന്നെ പഞ്ചരസങ്ങളായി അനുഭവിക്കുന്നു. പഞ്ചേന്ദ്രിയങ്ങൾ ഒന്നിക്കുന്നതു് അന്തഃകരണത്തിലാണ്. അന്തഃകരണം ജീവന്റെ വിശേഷണമായി നില്ക്കുന്നു. അങ്ങനെ ജീവൻ ജീവനെത്തന്നെ അതായതു് താൻ തന്നെത്തന്നെ താനായനുഭവിക്കുന്ന ആത്മനിർവൃതിയെയാണ് ഇതിൽ വിളക്കംചെയ്തിരിക്കുന്നതു്. ഈ വിളക്കത്തെയാണ് കാമത്തുപ്പാലിലെ 250 ഈരടികളും വിളക്കിവിളക്കിച്ചെയ്യുന്നതു്.

## തിരുക്കറളും കാര്യകാരണൈക്യവും

ജ്ഞാനികളല്ലാതെ സാധാരണ മനുഷ്യന്റെ തന്റെ ചിന്താശക്തിയിൽ സ്പർശിക്കുവാൻകൂടി വിഗ്രഹമില്ലാത്ത കാര്യകാരണങ്ങളുടെ ഐക്യം തിരുക്കറളിൽ മൊത്തമായും ഓരോരോ കവികളിൽകൂടി പ്രത്യേകം പ്രത്യേകമായും ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. മറ്റെല്ലാ ലോകഗ്രന്ഥങ്ങളെയും അപേക്ഷിച്ചുള്ള ഈ പ്രത്യേകത തന്നെയാണ് തിരുക്കറളിന്റെ വൈശിഷ്ട്യത്തിനു മുഖ്യകാരണവും.

"കാരണംതന്നെക്കാര്യമായീടുന്നു
നാമരൂപാദികൊണ്ടെന്നറികെടോ
അതുകൊണ്ടുജഗത്തിനുകാരണം
പരമാത്മസ്വരൂപമറിയണം"

ഈ ആത്മസ്വരൂപംതന്നെയാണ് തിരുക്കുറളിന്റെ സ്വരൂപവും. കാര്യകാരണങ്ങൾ അഭിന്നമായി നില്ക്കുന്ന ഈ ആത്മസ്വരൂപത്തിൽക്കൂടിയാണ് ഔവ്വയാർ 'അണുവിനുള്ളിൽ എല്ലാക്കടലുകളും' ഒതുങ്ങിനില്ക്കുന്നതിനെക്കണ്ടെത്തും. കാവ്യഭാവത്തിൽ പറയപ്പെട്ട ഓരോ വാക്കും അതിന്റെ കാരണവുമായിത്തീരുമാറ് പരമസത്യത്തെ ഏതിലും പ്രകാശിപ്പിക്കുന്ന തിരുക്കുറൾ എങ്ങനെയിരിക്കുമെന്ന് കേട്ടാൽ 'അതു് അതിനെപ്പോലെ' ഇരിക്കുമെന്നേ പറയാൻ കഴിയൂ. അണ്ഡത്തിനുള്ളിൽ കരു ഒരേ സമയം ബീജവും സ്വയം ആഹാരവുമായിരിക്കുന്നപോലെ തിരുക്കുറളിൽ കാര്യകാരണങ്ങൾ ഏകീകരിച്ചുനില്ക്കുന്നതിനെ സാമാന്യദൃഷ്ടിക്ക് വാച്യം, വ്യംഗ്യം, ധ്വനി എന്നു മൂന്നു പ്രകാരത്തിൽ കാണാൻ കഴിയും.

1 വാച്യത്തിനുദാഹരണം:

"വാനിൻറുലകം വഴങ്കിവരുതലാ-
റ്റാനമിഴ്തം എൻറുണരൽപാററു്."

ആകാശം ജീവനത്തെത്തന്ന് ഈ ലോകം ജീവിക്കുന്നതിനാൽ ലോകത്തിന് അതു് അമൃതം എന്നറിയുക.

ലോകം എന്നതിൽ ആകാശം ഒഴിച്ചു്, വായു, അഗ്നി, ജലം, പൃഥ്വി എന്ന നാലു ഭൂതങ്ങളും ഉൾപ്പെടുന്നു. ഈ നാലിനും ഉല്പത്തിയേയും രൂപത്തേയും കൊടുക്കുന്നതു് ആകാശം തന്നെയാണ്! ആകാശമില്ലെങ്കിൽ മററു നാലു ഭൂതങ്ങൾക്കും നിലയോ രൂപമോ ഇല്ല. ആകാശസ്ഥിതമായ സൂര്യന്റെ ചൂടുകൊണ്ടു് ആകാശം അതിൽതന്നെയിരിക്കുന്ന കടലിൽ നിന്നും വെള്ളത്തെ ആവിയാക്കി തന്നിൽനിറുത്തി സൂക്ഷിച്ചു വച്ചു് കാലാകാലങ്ങളിൽ തണുപ്പിച്ചു് മഴയാക്കി കടലുകൾക്കിടക്കുകിടക്കുന്ന ഭൂമിക്കും ജീവന്മാർക്കും ജീവിക്കുന്നതിനു പെയ്യിക്കുന്നു. അമ്മ, കുഞ്ഞിനു മുലപ്പാൽ കൊടുക്കു

ന്നതുപോലെ ആകാശം, സ്വയം പരിവർത്തനം ചെയ്തുണ്ടാകുന്ന ഭൂമിക്ക് വായു, അഗ്നി ജലം എന്ന മററു മൂന്നു ഭൂതങ്ങളുടേയും സഹായത്തോടുകൂടി നിലനില്പിനെ പ്രദാനംചെയ്യുന്നതിനെക്കണ്ടുകൊണ്ടായിരിക്കണം അയ്യിപ്പിള്ള ആശാൻ "അത്ഭുതമായമൃതായ് മറനാലിനുമറിവായ്" എന്നത് ഘോഷിച്ചുപോയതു്. ഇവിടെ 'മറനാലിനും' എന്നതു് വേദങ്ങളെക്കൂടാതെ ആകാശത്തിൽനിന്നുല്പത്തിയെടുത്തിട്ടു അതിനെ 'മറ'ച്ചുകൊണ്ടിരിക്കുന്ന മററു നാലു ഭൂതങ്ങളെയും കുറിക്കുന്നു. നിലനില്പിനു് (ലോകത്തിന്റെ) ഉതകുന്നു എന്ന കാരണത്താൽ അമൃതെന്നു് (ആകാശത്തെ) അറിയണം എന്ന കാര്യം അനുബന്ധിക്കപ്പെട്ടിരിക്കുന്നു. ഈ കാര്യകാരണങ്ങളുടെ ഏകീകരണം ചിന്തിച്ചറിയാവുന്നതാണു്. അമൃതിൽ, ആനന്ദത്താൽ, തന്നെ ഉല്പത്തികൊണ്ട ആനന്ദസ്വരൂപിയാണു് ജീവൻ എന്നു പറയുന്നതിന്റെ പരമാർത്ഥവും ഇതിനാൽ സ്പഷ്ടമാണു്. ആകാശാമൃതത്തിൽ സ്വരൂപം സിദ്ധിച്ചു് ഈ അമൃതം അനുഭവിച്ചു നിലനിന്നുവരുന്ന ലോകത്തിന്റെ സനാതനത്വത്തെ 21 അക്ഷരത്തിൽ കാര്യകാരണസഹിതം പ്രസ്താവിക്കാൻ ലോകത്തു മററാരു കവിക്കു കഴിഞ്ഞിട്ടുണ്ടോ എന്നു സംശയമാണു്.

2. വ്യംഗ്യത്തിനുദാഹരണം.

തുറന്താർ പെരുമൈ തുണൈക്കൂറിൻ വൈയത്തു
ഇറന്താരൈ എണ്ണിക്കൊണ്ടററു

സ്പഷ്ടരഹസ്യം തുറന്നറിഞ്ഞ യോഗിയുടെ മാഹാത്മ്യത്തെപ്പറയുന്നതു ലോകത്തു മരിച്ചവരുടെ കണക്കെടുക്കുന്നതുപോലെ ഒക്കാത്ത കാര്യമാണു്. 'തുറന്നവർ' എന്ന യോഗിമാഹാത്മ്യമായ കാര്യം ജനിമൃതികളാകുന്ന കവാടവിപാടനം നിബാധങ്ങളറ്റിരിക്കുന്നു എന്ന കാരണത്തെ ആശ്രയിച്ചിരിക്കുന്നതിനെ കാണിച്ചുതരുന്നു. മരണം (നാശം) ഇല്ലു

ങ്കിൽ അതിനെ എണ്ണുന്നതു മലടീപുത്രനെ കാണുന്നപോലെ അസംഗതമെന്നും സൂചിപ്പിച്ച് എങ്ങും എപ്പോഴും നടമാടുന്ന സനാതനതത്വത്തെ തിരുവള്ളുവർ ഈ വരികളിൽക്കൂടി പ്രകാശിപ്പിക്കുകയും ചെയ്യുന്നു.

3. ധ്വനിയ്ക്കുദാഹരണം.

പൊരുടീർന്ത പൊച്ചാന്തുച്ചൊല്ലാർ മരുടീർന്ത
മാശറു കാഴ്ചിയവർ.

ഗ്രഹണസൌകര്യത്തിനു തർജമയും ഉദ്ധരിച്ചുകൊള്ളട്ടെ:

നശ്വരം തിമിരബാധവിട്ടെഴും
സംശയേതരവിശാലദൃക്കുകൾ
ഉച്ചരിച്ചിടുകയില്ല പാഴ്വാ-
ക്കൊച്ചയിട്ടിഹ മറന്നുപോലുമേ.

അജ്ഞാനതമസ്സുനീങ്ങി, വിജ്ഞാനപ്രകാശത്തിൽക്കൂടി പരമാർത്ഥംതന്നെ കാണുന്നവൻ പറയുന്നതു എങ്ങനെയാണു തെററിപ്പോവുക? ത്രികാലങ്ങൾക്കും ഉല്പത്തിയെ പ്രദാനം ചെയ്തുകൊണ്ടു് നിജസ്വരൂപത്തിലിരിക്കുന്ന മഹർഷി എന്തെങ്കിലും ഉച്ചരിച്ചാൽതന്നെ അതുപോലെ സംഭവിച്ചുകൊള്ളുക എന്നല്ലാതെ, അതു തെററിപ്പോവുന്നതു സംഭവിക്കുകയില്ല എന്നതു് അവർ മറന്നും തെററുപറയുകയില്ല എന്ന കാര്യത്തിനു കാരണമായി നില്ക്കുന്നു. 'മാശറുകാഴ്ചി' എന്ന പദപ്രയോഗത്താൽ തിരുവള്ളുവർ കാര്യകാരണങ്ങളെ ഏകീകരിച്ചിരിക്കുന്ന ചന്തം കാണേണ്ടതുതന്നെ.

വാഗർത്ഥങ്ങൾതന്നെ കാര്യകാരണങ്ങൾ. ഇങ്ങനെ വാച്യമായി കാര്യകാരണങ്ങളെ പ്രകാശിപ്പിക്കുന്നതു് സാധാരണ ഗ്രന്ഥങ്ങളിലും വിരളമല്ല. എന്നാൽ ആശയംതന്നെ സ്വയം കാര്യകാരണങ്ങളായി തന്മയപ്പെട്ടു നില്ക്കുന്ന അതിശ്രേഷ്ഠമായ ധ്വനി മാഹാത്മ്യം എത്രയും അപൂർവ്വമാണു

ളിൽ മാത്രം സാധിച്ചിട്ടുള്ളതാണു്. ഈ വൈശിഷ്ട്യം നിറഞ്ഞുതുളുമ്പുന്നതായിട്ടുമാത്രമേ കുറളിലെ 1330 കവിയിലും ഒരു സൂക്ഷ്മനിരീക്ഷകനു കാണാൻ കഴിയൂ. വിസ്താരഭയത്താൽ കൂടുതൽ ഉദാഹരണങ്ങളിലേക്കു കടക്കുന്നില്ല. കാവ്യകാരണങ്ങളുടെ ഐക്യത്തെ വ്യക്തമാക്കാൻ ശ്രമിച്ചിട്ടുള്ളതിനുദാഹരണമായി ഈ തർജ്ജിമയിലെ 1, 6, 11, 22, 27, 36, 77, 9[illegible], 99, 102, 103, 105, 119, 120 മുതലായ പദ്യങ്ങൾ നോക്കുക.

## തിരുക്കുറളും തിരുഖ്ഖുറാനും

ദക്ഷിണേന്ത്യയിൽ ഒരു വിഭാഗം മുസൽമാന്മാർ തിരുക്കുറളിനു തിരുഖ്ഖുറാനുമായി പല പൊരുത്തങ്ങൾ കാണുന്നുണ്ടെന്നും അതിനാൽ അതു് അവരുടെ വകയായി പരിഗണിക്കപ്പെടേണ്ടതാണെന്നും അവകാശപ്പെടുന്നുണ്ടു്. ഈ അവകാശം വെറും വ്യാമോഹത്തിന്റെ ഫലമായിട്ടുള്ളതെന്നു തള്ളിയാലും മുൻപറഞ്ഞ ധാരണയിൽ അവരിൽ പലരും ഭക്ത്യാദരസമന്വിതം തിരുക്കുറളിനു ശിഷ്യപ്പെട്ടുവരുന്നതു് അഭിനന്ദനീയമാണു്. 'മനുഷ്യനെ ഇരുട്ടിൽനിന്നും വെളിച്ചത്തുകൊണ്ടുവരണം' (ഖുറാൻ അദ്ധ്യായം 14 ഭാഗം 13) എന്ന ദൈവശാസനയെ പുലർത്തുന്ന ഖുറാനും ഇരവുപകലറ്റവിടത്തുതന്നെയാണു് ജീവന്മാരായി അദ്ധ്യാസപ്പെട്ട ആത്മാവു് എപ്പോഴും സ്ഥിതിചെയ്യുന്നതു് എന്ന സനാതനതത്വത്തെ കൈചൂണ്ടിക്കാണിച്ചുതരുന്ന തിരുക്കുറളും തമ്മിൽ താരതമ്യബന്ധംപോലും പറയാനില്ലെന്നേ അവരുടെ അവകാശവാദത്തിനു സമാധാനമായി പറയാനുള്ളൂ. ലോകത്താർക്കും ഇതിനെ സ്വന്തം വകയെന്നു കരുതാവുന്നതുമാണു്.

## തിരുക്കുറളിലെ ശാസ്ത്രസമ്പത്തു്

തിരുക്കുറൾ എന്നുകേട്ടാൽ അതൊരു മതഗ്രന്ഥമോ അഥവാ പഴഞ്ചൻ പുരാണകഥയോ എന്നു തെറ്റിദ്ധരിക്കുന്ന

ഭൂരിപക്ഷം പോകട്ടെ ഇന്നത്തെ ഏററവും ഉയൎന്ന ശാസ്ത്രജ്ഞന്മാരെപ്പോലും അമ്പരപ്പിക്കുന്ന ശാസ്ത്രരഹസ്യങ്ങൾ തിരുക്കുറളിൽ ചിരഞ്ജീവികളായി പ്രകാശിക്കുന്നുവെന്നു പറഞ്ഞാൽ വിശ്വസിക്കുകയില്ല തന്നെ. എങ്കിലും ഒരു മതമോ പുരാണമോ കഥയോ എന്നല്ല അത്തരക്കാർ ഊഹിക്കാവുന്ന ഒന്നും തന്നെയല്ല ഇതിന്റെ ഉള്ളടക്കമെന്നെങ്കിലും, നാം അറിഞ്ഞിരിക്കേണ്ടതാണ്. ഇന്നത്തെ ഭൗതികശാസ്ത്രം ഉൽപ്പത്തിയിലേ നശിക്കുന്നതായി കാണപ്പെട്ടപ്പോൾ തിരുക്കുറളിലെ ശാസ്ത്രതത്വങ്ങൾ അനശ്വരമെന്നോണം സംഹാരത്തിൽ ജനിച്ചിട്ടുള്ളവയാണെന്നു കാണാം. ആദ്യത്തേതു നിഴലും രണ്ടാമത്തേതു് ആളും എന്ന വ്യത്യാസത്തെ ഈ ഗ്രന്ഥത്തിൽ ഉടനീളം സ്പഷ്ടമാക്കിയിട്ടുണ്ട്. വള്ളുവർ തിരുക്കുറളിൽക്കൂടി ഒരു ആധുനികശാസ്ത്രജ്ഞനോടു താഴെ പറയും പ്രകാരം സംസാരിക്കുന്നതു പോലെ തോന്നും! ‘അല്ലയോ ശാസ്ത്രജ്ഞാ! ശാസ്ത്രമാകുന്ന

കാമിനീ പാദസമ്പൎക്ക-
കാമൻ നീ, ഞാനുമങ്ങനെ
അശോകൻ നീ, സശോകൻ ഞാ-
നെന്നു ഭേദം നമുക്കെടോ’’

(ശാസ്ത്രമാകുന്ന കാമിനിയുടെ പാദസമ്പൎക്കം പുലൎത്തുന്ന കാൎയ്യത്തിൽ നാം ഇരുവരും തുല്യരാണ്. പക്ഷെ അശോകച്ചുവട്ടിൽ ചവിട്ടിയ കാമുകീപാദങ്ങൾ ക്ഷതമേററാലും അശോകം അശോകനായിത്തന്നെ നില്ക്കുന്നപോലെ താങ്കളുടെ ശാസ്ത്രപുരോഗമനം ലോകത്തെ ക്ഷതപ്പെടുത്തിക്കൊണ്ടിരിക്കുന്നതിനെ താങ്കൾ ഓൎമ്മിക്കുന്നില്ല. താങ്കൾക്കതിൽ ഖേദമില്ല. എന്നാൽ തന്നെച്ചവിട്ടിയ കാമിനീപാദങ്ങൾക്കു വേദനയേൎപ്പെട്ടോ എന്നു ചിന്തിക്കുന്ന കാമുകനെപ്പോലെ ഞാൻ കാമിക്കുന്ന ശാസ്ത്രങ്ങൾ ലോകനാശത്തിനിടയാകാതിരിക്കേണമെന്ന് ഉൽക്കണ്ഠയാൽ സശോ

കന്നാണു്.) ആധുനികശാസ്ത്രസമ്പത്തു് ലോകത്തിന്റെ നാശത്തിനും തിരുക്കുറളിൽ വിളയുന്ന ശാസ്ത്രസമ്പത്തു് ഉദ്ധാരണത്തിനും ഉതകുന്നു എന്നു സാരം. ഇത്രയും പറഞ്ഞതിൽ നിന്നു്,

“തന്നുള്ളിലിരിക്കണ്ടതെല്ലാമിരുന്നെങ്കിൽ
താനതെല്ലാത്തിലും ചേർന്നിരുന്നാൽ”

എന്നരുവിട്ടു് കണ്ണടയ്ക്കുന്ന മട്ടിലാണു് കുറളിലെ ശാസ്ത്രകഥനത്തിന്റെ പോക്കു് എന്നാരും കരുതരുതു്. ആധുനികശാസ്ത്രജ്ഞന്മാർ ഭഗീരഥപ്രയത്നം ചെയ്തു് കണ്ടു പിടിക്കുന്ന ശാസ്ത്രരഹസ്യങ്ങൾ,

“ഉണ്ടാക്കിക്കൊണ്ടതല്ലേ അനകർപ്പു,
ഉള്ളതു ചൊന്നേനേ”

എന്ന ലാഘവത്തിലാണു് തിരുക്കുറളിൽ കാണാനൊക്കുന്നതു്. ഗ്രഹണ സൗകര്യാർത്ഥം മൂലഗ്രന്ഥം 77-ാമത്തു കവിയെ ഉദാഹരിക്കാം. ഇതിൽ ‘വെയിൽ പോലെ കായുമേ’ എന്നു പറഞ്ഞിരിക്കുന്നു. ഇതിനു് വെയിൽ കായുന്നതു പോലെ കായും എന്നർത്ഥം.

വെയിൽകായുന്നപോലെ=വെയിൽ ചൂടാകുന്ന പോലെ
വെള്ളം ചൂടാകുന്നു = വെള്ളത്തിനു് ചൂടു് ഏർപ്പെടുന്നു.
വെയിൽ.........= വെയിലിനു ചൂടേല്പ്പെടുന്നു
(അതുപോലെ)

അപ്പോൾ വെയിലിനു മുമ്പിനാലേ അഥവാ സ്വന്തമായി ചൂടില്ലാ എന്നു മനസ്സിലാക്കണം. ആധുനികശാസ്ത്രം പുതുമ കല്പിക്കുന്ന ഈ പരമാർത്ഥത്തിനു് തിരുക്കുറളിൽ യാതൊരു പുതുമയും കല്പിച്ചിട്ടില്ല എന്നു സ്പഷ്ടമല്ലേ. വെയിലിനു സ്വതേ ചൂടില്ലാ എന്ന കാര്യം “മറ്റൊന്നിൽ തൊട്ടുനിന്നിടത്തു വെയിലും കായും’ (പ്രകൃത തർജ്ജമ) എന്ന കാരണത്താൽ സാധൂകരിക്കപ്പെട്ടിരിക്കുകയാണു്. മറ്റൊന്നിന്റെ സമ്പർക്ക

ത്താൽ മാത്രം (ചൂടുണ്ടാവുന്നു) എന്ന കാരണമാണ് സൂര്യരശ്മി ക്കു സ്വതേ ചൂടില്ലാ എന്ന കാര്യത്തെ വെളിപ്പെടുത്തുന്നതു്. ഇവിടെ, കാരണം പ്രത്യക്ഷവും കാര്യം അനുമാനവുമെന്നു് ഞാൻ ഈ മുഖവുരയുടെ ആദ്യം പ്രത്യക്ഷാനുമാനങ്ങളെ 'കടത്തെക്കാണുന്നു' ദൃഷ്ടാന്തത്തോടുകൂടി വിശകലനം ചെയ്തു സ്ഥാപിച്ചിട്ടുള്ളതിൽ നിന്നും ഓർമ്മിക്കേണ്ടതാണ്. സൂര്യരശ്മിക്കു ചൂടില്ല എന്ന കാര്യം നമുക്കു പ്രത്യക്ഷമല്ല. അതിനാൽ ഞാൻ ഒരു കടത്തെ കാണുന്നു എന്നതു്, സൂര്യരശ്മിക്കു സ്വതേ ചൂടില്ല എന്നതുപോലെ അനുമാന പ്രത്യക്ഷം. ഇനി സൂര്യരശ്മിക്കു മറെറാന്നിന്റെ (വായുവിന്റെ) സമ്പക്കത്താൽ മാത്രം ചൂടുണ്ടാവുന്നു എങ്കിൽ ചൂടിനിരിപ്പിടം വായുവാണെന്നതും സ്പഷ്ടമാണല്ലോ. ആകാശം ആകാശത്തോടുരുമ്മുമ്പോൾ വായുവും ആ ക്രമത്തിൽ വായുവിൽ നിന്നു് അഗ്നിയും അഗ്നിയിൽ നിന്നു ജലവും ജലത്തിൽനിന്നു് പൃഥിവിയും ഉണ്ടാകുന്നുവെന്ന പഞ്ചഭൂതങ്ങളുടെ ഉല്പത്തിതത്വത്തെയും തിരുവള്ളുവർ 'വെയിൽപോലെ കായും' എന്ന പദ പ്രയോഗത്തിൽ കോർത്തിട്ടിരിക്കുകയാണു്.

| കാരണം | കാര്യം |
|---|---|
| അന്യസമ്പക്കത്താൽ സൂര്യരശ്മിക്കു ചൂടുണ്ടാവുന്നു. | സൂര്യരശ്മിക്കു സ്വതേ ചൂടില്ല. |

ഇവിടെ കാരണമാണു് കാര്യത്തെ വെളിപ്പെടുത്തുന്നതെന്നോർമ്മിക്കണം. മടിയിൽ നിന്നും പിടിച്ചുതള്ളി ദൂരെയാക്കിയിട്ടും പോകാതെ മാതാവിന്റെ ഉത്സംഗത്തിൽ വീണ്ടും വന്നൊതുങ്ങാൻ വെമ്പുന്ന കുഞ്ഞിനെപ്പോലെ കാര്യം തനിക്കാധാരവുമധിഷ്ഠാനവുമായ കാരണത്തെ വിട്ടുപിരിഞ്ഞിട്ടില്ലാത്ത പ്രതീതി സൂക്ഷ്മാവലോകനത്തിലെങ്കിലും എത്തുപെടുന്നതാണു്. ഇത്രയും അറിവിനു ശേഷമാണു് ഗവേഷണമാരംഭിക്കുന്നതു്. ശാസ്ത്രത്തിന്റെ പരമാർത്ഥത്തെ തുറന്നുകാട്ടുന്ന ഇയ

ഗവേഷണ ഫലങ്ങൾ ഇവിടെ പ്രസ്താവ്യവുമല്ലല്ലോ. എന്റെ ക്രുട്ടതലഭിപ്രായങ്ങൾ മുഖവുരയുടെ ഒടുവിൽ ചേർത്തിട്ടുള്ള എഴുത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്.

## തികഞ്ഞ അദ്ധ്യാത്മ പീഠം.

തിരുക്കുറൾ തനി അദ്ധ്യാത്മജ്ഞാനത്തിന്റെ പീഠമായ അപൂർവ്വ ഗ്രന്ഥമാണു്. നാം കാണുന്ന എത്ര ഭൗതികോന്നമനവും മുൻഗണനയിലേ തീരുമാനിക്കാവുന്ന അവയുടെ സാക്ഷാൽ പരാജയമടയുന്നിടത്തു് അദ്ധ്യാത്മം ദൃശ്യമാകുന്നു. എന്നാൽ ഒഴുവിലൊടുക്കം, പാട്ടുതുറ, ശ്രീരാമഗീത എന്നീ മററ തമിഴ്പെററ അദ്ധ്യാത്മഗ്രന്ഥങ്ങളൊഴിച്ചുള്ളവയിൽ പറയുന്ന മാതിരി ഈ ജഗത്തു് അത്യന്തം അസത്തു് എന്നു് സാധാരണക്കാരന്റെ കണ്ണിൽമണ്ണിടുന്ന മട്ടിൽ ഒററവാക്കിൽ പറഞ്ഞു പിരിയുകയല്ല തിരുക്കുറൾ ചെയ്യുന്നതു്. പ്രത്യുത, അസത്തിൽ തന്നെ സത്തിനെക്കാണിച്ചും അസത്തും സത്തും ഒന്നുപോലെ ദൃഷ്ടാണെന്നു സ്ഥാപിച്ചും സത്യവും മിഥ്യയുമല്ലാത്ത യാഥാർത്ഥ്യത്തെ പ്രത്യക്ഷപ്പെടുത്തുകയുമാണു് തിരുക്കുറൾ ചെയ്യുന്നതു്. ഒരു സ്വർണ്ണത്തിൽ പല ആഭരണങ്ങളും ഉണ്ടാകാം. മാററമുള്ളതിനാൽ അസത്തായ ആഭരണത്തിൽ തന്നെ അതിനു സത്തയെ കൊടുക്കുന്ന സ്വർണ്ണത്തെക്കാണിച്ചും ഇവ രണ്ടിനും ആധാര, അധിഷ്ഠാന, ദൃഷ്ടാവായ തന്റെ യാഥാർത്ഥ്യത്തെ സ്ഥാപിച്ചും തിരുക്കുറൾ ഉടനീളം പ്രശോഭിക്കുന്നു. ഉദാഹരണത്തിനു് ഒന്നും രണ്ടും പദ്യങ്ങളുടെ തർജ്ജിമ നോക്കുക. ഇങ്ങനെ സത്തിൽ അസത്തിനെയും അസത്തിൽ സത്തിനേയും ബ്രഹ്മത്തിൽ മായയേയും മായയിൽ ബ്രഹ്മത്തേയും സച്ചിദാനന്ദ സ്വരൂപിയായ താൻ സാക്ഷാത്കരിക്കുന്ന പദവിയെയാണു് തിരുക്കുറളിലെ 1330 കവിയും പ്രകാശിപ്പിക്കുന്നതെന്നു പറഞ്ഞാൽ ആരും അമ്പരിച്ചു പോകേണ്ടയാവശ്യമില്ല.

## തിരുക്കുറളിലെ കവിതാഗുണം

ഈ തത്വഗ്രന്ഥമെന്ന നിലക്ക്, തിരുക്കുറളിൽ കവിതാപരമായ സർവ്വവൈഭവങ്ങളും പരിപൂർണ്ണസമൃദ്ധി പൊറവു നിൽക്കുന്നതിൽ അതിശയിക്കാനൊന്നുമില്ല.

"അണങ്കു കൊലായ്മയിൽകൊല്ലോ കണങ്കുഴൈ
മാതർ കൊൽ മാലുമെന്നെഞ്ചു."

എന്നു തുടങ്ങി സാന്ദ്രകോമളമായ സ്വച്ഛന്ദം ആനന്ദ സ്വരൂപത്തെ 'മധുരാധിപതേ, രഖിലം മധുരം" അയി എങ്ങും വീശിനില്ക്കുന്ന തിരുക്കുറളിലെ കാമത്തുപ്പാൽ 250 കവികളും ലോകത്താരും പഠിച്ചിരിക്കേണ്ടതാണു്.

"പൊങ്കിത്തതുമ്പിപ്പൂരണമായ് വരുകിതയ്യോ,
ഉമ്പരാരും ചെകത്തീരേ"

എന്നു് ലോകരെ ആഹ്വാനം ചെയ്യുന്ന വിധത്തിൽ ഇതിലെ ആനന്ദരസം നിർഗ്ഗുണ ബ്രഹ്മത്തെ സഗുണവും സഗുണ ബ്രഹ്മത്തെ നിർഗ്ഗുണവും ആക്കിത്തീർക്കാൻ പോലും പര്യാപ്തമെന്നു് പറയാൻ ഞാൻ അശേഷം മടിക്കുന്നില്ല.

## തിരുക്കുറളും ഉപമാലങ്കാരവും.

'ഉപമയ്ക്കു കാളിദാസൻ' എന്നു ഘോഷിക്കുന്നവർ തിരുക്കുറൾ കണ്ടവരല്ലെന്നു സധൈര്യം പറയാം. 'സഞ്ചാരിണീ ദീപശിഖേവരാത്രൌ' എന്നിത്യാദി ഉപമകളാൽ ലോകപ്രശസ്തിയാർജ്ജിച്ച കവികുലചക്രവർത്തി കാളിദാസന്റെ തൂലികാപ്രയോഗങ്ങളെയും. മൂകമാക്കിച്ചെയ്യുന്ന തിരുവള്ളുവരുടെ ഉപമകൾക്കുള്ള ഒരു വിശേഷം അവയിൽ ആർഭാടമോ പ്രകടനമോ ഇല്ലെന്നതാണു്. ഉപമാനവസ്തുക്കൾ എത്രയും എളിയവയും ആരുടേയും നിത്യപരിചയത്തിലുള്ളവയുമത്രേ. ഇവയെക്കണ്ടിട്ടു് വല്ലഭനു പുല്ലുമായുധം എന്നാരും പറഞ്ഞുപോകും.

ഉദാ:

വേണ്ടർക്കാ വെൻറിടിനും ചൂതിനെ വെൻറതും
ചൂണ്ടിർ പൊൻ മീൻ വിഴുങ്കി അററു

ചൂതിലുണ്ടാവുന്ന വിജയം ചൂണ്ടിവിഴുങ്ങിയ മീനിന്റേതുപോലെയാണ് മററലങ്കാരങ്ങളും അവയുടെ പരിപൂർണ്ണരസത്തോടുകൂടിത്തന്നെയാണ് തിരുക്കുറളിൽ കാണപ്പെടുന്നതു്. ചുരുക്കത്തിൽ കുവലയാനന്ദത്തിൽ കാണുന്ന അർത്ഥാലങ്കാരങ്ങൾക്ക രൂപം കൊടുത്തത് തിരുക്കുറളിലുള്ളവയാണെന്നു തോന്നിപ്പോവും.

'ഉരുണി നീർനിറൈന്തററ ഉലകവാം
പേററി വാളൻ തിരു,
പാരിനുള്ളോരുപകാരിതൻ ധനം
ഭാരമററു കുറയാതിരുന്നിട്ടും,
ഊരിലുള്ളവർ കുടിച്ചിട്ടും കുളം
കോരിയും നിറയുമെന്ന പോലവെ. (215)

(തർജ്ജിമ)

3. 'നത്താഴേപാൽ കേടുമുളവാക്കാ ചാക്കാടും
വിത്തകക്കല്ലാ ലരിതു്' (235)
ചത്തിടത്തുരു കതളിഞ്ഞു രതമാ-
യുയരിച്ച ചെറു ചിപ്പിപോലെയും,
വെട്ടമായു് കെട്ടമിരുട്ട പോലെയും,
മട്ടു, വിജ്ഞരിലൊഴിച്ച സാദ്ധ്യമാം

(തർജ്ജിമ)

4. 'തവമറൈന്തല്ലവൈ ശെയ്തൽ പുതൽ മറൈന്തു
വേട്ടുവൻ പുൾശിമിഴ്ത്തററു' (274)
സന്ന്യാസവേഷത്തിൽ മറഞ്ഞൊളിച്ചി-
ട്ടന്ന്യായ കൃത്ര്യങ്ങൾ നടത്തിയാലോ,
വന്ന്യാന്തരത്തിൽ പരുവം കുറിച്ചാ-
വന്ന്യേചരൻ പക്ഷിപിടിപ്പതൊക്കും.

5. 'കണൈ കൊടിതു യാഴ്കോടു ശെവ്വിതാങ്കന്ന
വിനൈപട്ട പാലാർകൊളൽ' (279)

(ദൃഷ്ടാന്താലങ്കാരം)

കാണുന്നതിന്നു കണ ചെവ്വൊടിരുന്നുമല്ലോ
കാണിച്ചിടുന്ന പിണിയാരു സഹിച്ചു നിൽക്കും
കാണാൻ വളഞ്ഞു മൊരുവീണ മനോഹരം, നാം
കാണേണ്ട മേത്തു മതുചെയ്യുമാ വൃത്തിയിൽ താൻ.

6. 'കൂത്താട്ടവൈക്കുഴാത്തററേ പെരുഞ്ചെൽവം
പോക്കും അതു വിളിന്തററു. (332)

നാടകം കാണുവാൻ വന്നവർ നാടക
മാടിക്കഴിഞ്ഞ വാറൊത്തൊന്നീററു
പാടേ പിരിഞ്ഞു മറഞ്ഞതുപോലെ നാ-
മാടുന്ന ഭാഗ്യങ്ങളും മറയും.

8. 'കടമ്പൈത്തനിത്തൊഴിപ്പുറം പറന്തറേറ
ഉടമ്പോടുയിരിടൈ നട്പു, (338)

അണ്ഡംവെടിഞ്ഞു പറന്ന പറവയ്ക്കി-
ങ്ങണ്ഡത്തോടുള്ളൊരു ബന്ധമത്രേ
ഉണ്ടുയിരിന്നു മെയ്യോട്ടി വാഴും ജഡ-
പ്പിണ്ഡത്തിനും തമ്മിലെന്നറിയൂ.

9. 'ഉറങ്കുവതുപോലും ചാക്കാടുറങ്കി
വിഴിപ്പതുപോലും പിറപ്പ്' (339)

മങ്ങിയുറങ്ങിയ പോലെ മരിപ്പു-
റങ്ങിയുണർന്ന വിധം പിറപ്പും.

10. "ഉടുക്കൈ യിഴന്തവൻ കൈപോലാങ്കേ
ഇടുക്കൺ കളൈവതാം നട്പു.

മുണ്ടഴിഞ്ഞുപോകുമ്പോൾ ഉടുക്കാനെത്തിയ കയ്യെപ്പോലെ ഒരാൾ തന്റെ സ്നേഹിതന്റെ ദുരിതാശ്വാസത്തിനെത്തിച്ചേരുന്നതാണ്.

ഇതുപോലെ ഗുണപുഷ്ടിയുള്ള എത്ര ഉദാഹരണങ്ങളും ഉദ്ധരിക്കുവാൻ കഴിയും. തിരുക്കുറളിൽ സമൃദ്ധിയായിക്കാണുന്ന മററലങ്കാരങ്ങളുടെ മെച്ചവും അന്യാദൃശമാണു്.

## തിരുക്കുറളും സാർവ്വലൗകിക സിദ്ധാന്തങ്ങളും.

തിരുവള്ളുവരുടെ തൂലികയിൽ ഊറി ഒഴുകുന്ന സാർവ്വലൗകിക പരമാർത്ഥങ്ങളും സിദ്ധാന്തങ്ങളും വായിക്കുന്ന ആരെയും നിശ്ചഞ്ചലരാക്കിത്തീർക്കാൻ പര്യാപ്തങ്ങളാണു്. സർവ്വ ചരാചരങ്ങളുടെ ഇടയിലും കാണുന്ന എത്ര പരസ്യമായ പരമാർത്ഥങ്ങൾക്കും കല്ലറ രഹസ്യങ്ങളുടെ പുതുമയും കല്ലറ രഹസ്യങ്ങൾക്കു പണ്ടേ പരസ്യമെന്ന പ്രതീതിയും സിദ്ധിക്കുന്നതു സർവ്വവും കണ്ട ഒരുവന്റെ കരസ്പർശത്താലാണെന്നറിയാൻ ഒരു വിഷമവുമില്ല.

## പരസ്യത്തിനു രഹസ്യത്തിന്റെ പുതുമയുണ്ടാകുന്നതിനു ഉദാഹരണം

“ഉണ്ടാർകണല്ല അടുനറാക്കാമം പോൽ
കണ്ടാർ മകിഴ ശെയ്തൽ ഇൻറു.”

(മദ്യം ഉണ്ടവനെ മാത്രമെങ്കിൽ കാമം കണ്ടവനേയും മദോന്മത്തനാക്കുന്നു )

## *രഹസ്യത്തിനു പരസ്യത്തിന്റെ സ്വഭാവം

‘കണ്ടുകേട്ടുണ്ടുയിർത്തുറററിയുമൈമ്പുലനും-
മൊണ്ടൊടികണ്ണേ ഉള.’

കാണാനും കേൾക്കാനും രസമുണ്ണാനും സ്പർശിക്കാനും മണപ്പിക്കാനും കൊള്ളാവുന്ന അഞ്ചാഭരണങ്ങൾ സ്ത്രീക്കുണ്ടു്.

## സത്യത്തിനു മിഥ്യയുടെ പ്രതീതി

‘കണ്ണൊടു കണ്ണിണൈ നോക്കൊക്കിൻ വായ്ച്ചൊർക-
ളെന്ന പയനുമില.’

(കണ്ണോട് കണ്ണ് ശരിക്കിടഞ്ഞു കഴിഞ്ഞാൽ പിന്നെ സംസാരിക്കാനൊന്നും കാണുകയില്ല )

2. മക്കളേ പോൽവർ കയവർ അവരന്ന
വൊപ്പാരിയാം കണ്ടതിൽ.'

കാണാൻ ലോകത്തു മററുള്ളവരെപ്പോലെ ഇരിക്കുമെന്നതൊഴിച്ചാൽ കയവക്കു ഇനിയൊരു സാദൃശ്യവും ഞാൻ കാണുന്നില്ല.

## മിഥ്യയ്ക്കു സത്യത്തിൻെറ പ്രതീതി.

'നീങ്കിൻ തെറൂം കുറുകാൽ തണ്ണെന്നും
തീയാണ്ടുപ്പെററാൾ ഇവൾ'

അകന്നാൽ ചൂടുകൂട്ടുകയും അടുത്താൽ ചൂടുകറയുകയും ചെയ്യുന്ന തീ ഇവൾക്കെങ്ങനെ സിദ്ധിച്ചു.

തിരുക്കുറളിലെ എല്ലാ ഭാഗങ്ങളും ഇത്തരം കവികളെക്കൊണ്ടു സവ്ത്ര മനോഹരമായിരിക്കുന്നതിനാൽ കൂടുതൽ ഉദാഹരണങ്ങൾ ആവശ്യമില്ല.

## പ്രകൃത തജ്ജമഗ്രന്ഥം.

ഇതിൽ ഒന്നാമത്തെ പദ്യം മൂല പദ്യത്തിൻെറ വിശേഷ സ്വരൂപം തന്നെയാണു്. ഈ വിശേഷ സ്വരൂപത്തിൽ കൂടിനോക്കി അതു സാക്ഷാൽക്കാര പദ്യമാണെന്നാക്കും മനസ്സിലാക്കാവുന്നതുമാണു്. അക്ഷരങ്ങൾക്കകാരം ആദിയായിരിക്കുന്നതുപോലെ ലോകത്തിനീശ്വരൻ ആദിയായിരിക്കുന്നു എന്ന സാമാന്യാത്ഥമേ എനിക്കറിവുള്ള തമിഴ വ്യാഖ്യാനങ്ങളിലും കാണാൻ കഴിഞ്ഞിട്ടുള്ളൂ. തജ്ജമയിൽ മററു ചില അപൂവ് സന്ദർഭങ്ങളിലും ഇതുവരെ വെളിപ്പെടാതെയുള്ള നിർഗുണാത്മകമായ തിരുക്കറൾ വിശേഷ സ്വരൂപത്തിൻെറ പ്രതികരണത്തെ സ്പർശിക്കാൻ ശ്രമിച്ചിട്ടുണ്ടു്. ഒരു ചിന്തകനെ എപ്പോഴും തിരുക്കറൾ തൻെറ നിർഗുണാത്മക

സ്വരൂപത്തിലേക്കുതന്നെ വലിച്ചിഴക്കും. ഇതു നദിയുടെ ഒഴുക്കിനെതിരായി എത്രശക്തിയോടെ നീന്തുന്ന ഒരാളിന്റെ ഗതിയേയും നദി തന്റെ ഒഴുക്കിനനുസരണമാക്കിക്കൊള്ളുന്നതുപോലെയാണ്.

ഉദാനപദതർജ്ജമ അനുഭവജ്ഞർ അഭിലഷിക്കയില്ലല്ലോ. ആശയ ഗ്രഹണത്തിനു ഇത്ര ബുദ്ധിമുട്ടുള്ള ഗ്രന്ഥം വേറെയുണ്ടോ എന്നു സംശയമാണ്. ഇതിനെ ഇതുവരെ ശരിയായി വ്യാഖ്യാനിക്കാൻ കഴിഞ്ഞിട്ടില്ലെന്നു തമിഴ നാട്ടുകാർ തന്നെ സമ്മതിക്കുന്നുണ്ടു്. ഇതിനൊരു കാരണം തിരുക്കുറൾ തമിഴ് ഭാഷയുടെ ശൈശവദശയിൽ ഉണ്ടായിട്ടുള്ളതാണെന്നതാണ്. എന്നാൽ ഈ ആശയ ദുർഗ്രഹം ആശയങ്ങളുടെ വൈശിഷ്ട്യത്തെ ഹനിക്കുന്നതേയില്ല.

## 'കുറൾ' പദാർത്ഥം

കുറൾ എന്നതിന്റെ ശരിയായ അർത്ഥം സർവ്വസാധാരണ പറയുമ്പോലെ ചെറുതു എന്നല്ല. ചെറുതായിരിക്കുന്ന വലുതെന്നാണ്. പൊക്കക്കുറവുള്ള ഒരു കുഞ്ഞിനെ 'മുണ്ടൻ' എന്നാരും വിളിക്കാറില്ല. അപ്പോൾ 'മുണ്ടൻ' എപ്പോഴും പ്രായം കൂടിയ ഒരു വലിയയാൾ തന്നെയായിരിക്കണം. ഏവം വിധം, തത്പരായർ സ്വ സ്വരൂപത്തെ വാഴ്ത്തിയിട്ടുള്ളതുപോലെ, അണ്ഡമണവായ് പെരിയനാകി നില്ക്കുന്നതത്രേ 'കുറൾ' ഒരു ഭാഷയിലെ ശൈലിമറ്റൊരു ഭാഷയിൽ പകർത്തുമ്പോൾ കൂടുതൽ വാക്കുകൾ പലപ്പോഴും ഉപയോഗിക്കേണ്ടി വരുന്നതു അനിവാര്യമാണെങ്കിൽ തിരുക്കുറളിനെപ്പോലെയുള്ള ഒരു മൂല ഗ്രന്ഥത്തിലെ വരികളുടെ അക്ഷരങ്ങൾ എണ്ണിത്തർജ്ജമ ചെയ്യുന്നതിനാലുണ്ടാകാവുന്ന അപകടം ആരും സമ്മതിക്കും. ഇക്കാര്യത്തിൽ രാമകൃഷ്ണതിരുക്കുറൾ കർത്താവു എന്റെ മുഖതാവിൽ ഉൽബോധിപ്പിച്ചിട്ടുണ്ടു്. 'ചെറു' എന്ന

തമിഴ് വാക്കിനു അതിനുള്ള അത്ഥവ്യാപ്തിയിൽ ഒരു മലയാളപദം ഇല്ലെന്നു എനിക്കറിയാവൂ. ഉണ്ടെങ്കിൽ ആരെങ്കിലും അറിയിച്ചു തന്നാൽ അനുഗ്രഹമായിരിക്കും. ഈ പദം ഉപയോഗിച്ചുള്ള മൂലഗ്രന്ഥം 61-ാമത്തു കവി, രണ്ടു വരികളുടെ ആശയം ചോരാതെ സൂക്ഷിക്കാൻ എനിക്കു ആറുവരികൾ എഴുതേണ്ടി വന്നിട്ടുണ്ടു്. ഇതു് ഉചിതമോ അനുചിതമോ എന്നു വായനക്കാർ തീരുമാനിച്ചുകൊള്ളട്ടെ.

പെറുമവററുൾ, യാമറിവതില്ലൈ,
അറിവറിന്ത മക്കൾ പേറല്ല, പിറ. (മൂലകവി)

മുൻപരിഭാഷകൾ :

1. ഉളവാകും പുത്രരിൽ വേണ്ടതറിയാതെ
വളരുവോരെ യാർഗണിക്കും

2. അറിവുകളറിയും സുതരേ സുതരാ
മരിയതു ലബ്ധികളിൽ

പ്രകൃതിഭാഷ.

'അക്ഷയമായ്' നിലനില്ക്കും നിധികളെ-
യിക്ഷിതിയിൽ പെറുമെന്നവയിൽ
വെല്ലുമറിവറിയും പുത്രനെപ്പെറും
തുല്യത തുല്ലിട്ട പേറല്ലാതെ
പേറെന്നു സത്യത്തിൽ ചൊല്ലാൻ തകുന്നതായ്
വേറൊന്നും ഞാനറിയുന്നതില്ലേ.

പെറുക-ലഭിക്കുക, ഉണ്ടാവുക, വർദ്ധിക്കുക നിലനില്ക്കുക എന്നിങ്ങനെ പല അത്ഥങ്ങളുമുണ്ടു്.

പെറും അവററുൾ-എന്നും അഭിവ്യക്തിയെത്തുമെന്നവയിൽ മൂലഗ്രന്ഥകാരന്റെ ആശയം ഊന്നി നിൽക്കുന്നതു് 'മക്കളി'ലല്ല 'മക്കൾപേറി'ലാണെന്നു് 'മക്കൾ പേറല്ല പിറ' എന്ന

ത്തിൽ നിന്നും സ്പഷ്ടമാണ്. ലോകത്തിന്റെയോ മാതാപിതാക്കളുടേയോ ഭാഗ്യം 'പുത്രനി'ലല്ല നില്ക്കുന്നതു്: 'പുത്രനെ ലഭിച്ചു'വെന്നതിലാണ് എന്നെടുത്തു പറഞ്ഞ തിരുവള്ളുവരുടെ ആശയ ഗാംഭീര്യം ചിന്തിച്ചറിയേണ്ടതാണ്. മക്കളുടെ ജന്മ, മാതാപിതാക്കളുടെ പൂർവ്വപുണ്യഫലത്തെ ആശ്രയിച്ചിരിക്കുമെങ്കിൽ മാതാവു് യഥാർത്ഥത്തിൽ പെറുന്നതു് തന്റെ പുത്രനെയല്ല, പൂർവ്വപുണ്യപരിപാകത്തെയാണെന്നും കരുതാം. അങ്ങനെ മാതാവു്, തന്നിൽ, 'തന്റേതി'നെ തന്നെ അതായതു് തന്നെത്തന്നെ പെറുന്നുവെന്ന സൂക്ഷ്മാർത്ഥം 'പെറും, പേറു്, എന്നീ പദങ്ങളിൽ നിഗൂഢനം ചെയ്യപ്പെട്ടിരിക്കുന്നു. ഇപ്രകാരമുള്ള ഒരു പേറു് ലോകത്തിനും ഒരു പേറായി (നേട്ടമായി)രിക്കുമെന്നു സാരം.

പ്രകൃതവിവർത്തനം രണ്ടധികാരം ഒഴിച്ചാൽ മുഴുവനും സംസ്കൃതവൃത്തത്തിലാണു ചെയ്തിട്ടുള്ളതു്. വിവിധഭാവരസസ്ഫൂർത്തിക്കനുഗുണമായി വൃത്തം മാററി മാററി ഉപയോഗിക്കേണ്ടി വന്നിട്ടുണ്ടു്. മൂലഗ്രന്ഥം അറത്തുപ്പാൽ (ധർമ്മം) പൊരുൾ പാൽ (അർത്ഥം) കാമത്തുപ്പാൽ (കാമം) എന്നു മൂന്നായി വിഭജിക്കപ്പെട്ടിട്ടുള്ളതിൽ ആദ്യത്തെ ധർമ്മകാണ്ഡമാണ് ഇതിലെ ഉള്ളടക്കം. ആറുവർഷം മുമ്പു ഈ തർജ്ജമ തയ്യാറായ ശേഷമാണ് തിരുക്കുറളിന്റെ വിശേഷസ്വരൂപ പ്രകാശത്തെപ്പററി എന്റെ ഗുരുമുഖത്തുനിന്നും എനിക്കറിയാനിടയായതു്. അതോടുകൂടി തിരുക്കുറളിന്റെ സാമാന്യാർത്ഥങ്ങളിൽ തീരെ പ്രതിപത്തിയില്ലാതാവുകയും അങ്ങനെ ഈ തർജ്ജമ അഗണ്യകോടിയിലാവുകയും ചെയ്തു. പഴം എന്നു വിചാരിച്ചു് അതുവരെ തിന്നു കൊണ്ടിരുന്നതു പഴത്തൊലിയെയായിരുന്നല്ലോ എന്നതിലുള്ള ഇച്ഛാഭംഗവും സാക്ഷാൽ പഴമായ തിരുക്കുറളിന്റെ വിശേഷസ്വരൂപം അനുഭവിക്കാൻ കഴിയാത്തതിലുള്ള നിരാശയും കൊണ്ടു് തിരുക്കുറളിനെ ആകെ മൊത്തം വിസ്മ

രിക്കേണ്ടതായും വന്നു. എങ്കിലും തിരുക്കുറളിലെ കാമത്തുപ്പാൽ എന്റെ സ്മൃതിപഥത്തിൽ അവശേഷിച്ചുനിന്നു. തീരെ കനിഞ്ഞ കനിയിൽ തൊലി പഴവുമായി തന്മയപ്പെട്ടു പോകുന്നതുപോലെ, ധർമ്മാത്ഥനിരൂപണങ്ങൾ കഴിഞ്ഞു, തിരുക്കുറൾ കാമത്തുപ്പാലിൽ അതിന്റെ സാമാന്യവിശേഷസ്വരൂപങ്ങൾ ഏകീകരണം ചെയ്തു നിൽക്കുന്നതു കാണാം. ഈ 'കാമത്തുപ്പാൽ' എങ്കിലും അതിനുണ്ടായിട്ടുള്ള മാമൂൽ അത്ഥങ്ങളെ വിട്ടിട്ട് യഥാത്ഥരൂപത്തിൽ വിവത്തനം ചെയ്യണമെന്ന ആഗ്രഹം ആചിരേണ എന്നിൽ വേരൂന്നിത്തുടങ്ങുകയും അതിന്റെ മുന്നോടിയെന്നോണം സാമാന്യാത്ഥത്തിലെങ്കിലും മുൻ രണ്ടു കാണ്ഡങ്ങളുടെ വിവത്തനവും പ്രസിദ്ധം ചെയ്തിരുന്നിരിക്കേണ്ടതായി വന്നതിനാൽ ആദ്യത്തെ ധർമ്മകാണ്ഡം പ്രസിദ്ധം ചെയ്യാനിടയായതുമാകുന്നു. സാമാന്യാത്ഥത്തിലുള്ള വിവത്തനങ്ങൾ മലയാളത്തിൽ വേറെയുണ്ടല്ലോ എന്നൊരു സമാധാനം പറയാം. എന്നാൽ വേറെയുണ്ടായിക്കണ്ടതും അതുവരെ അഗണ്യകോടിയിൽ തള്ളപ്പെട്ടിരുന്ന ഈ വിവത്തനത്തെ വെളിപ്പെടുത്താൻ ഹേതുവായിട്ടുണ്ടെന്നും പ്രസ്താവിച്ചുകൊള്ളട്ടെ.

ഈ തർജ്ജമയിൽ സ്വാതന്ത്ര്യം കാണിച്ചിട്ടുണ്ടെന്നു തമിഴരും ആരോപിക്കാവുന്ന കുറ്റത്തെ ഞാൻ സർവ്വാത്മനാ സ്വാഗതം ചെയ്യുന്നു. സമാധാനം പറയുകയും ചെയ്യാം. സാധാരണ ആരും കുറൾ പഠിക്കുന്നതു അതിന്റെ വ്യാഖ്യാനങ്ങളുടെ സഹായത്തോടുകൂടിയാണ്. പരിമേലഴകരുടെ വ്യാഖ്യാനത്തെ മുൻനിറുത്തി സർവ്വസമ്മതമായ ഒരു സാമാന്യരൂപം കുറളിനു ലബ്ധമായിട്ടുമുണ്ട്. ഇങ്ങനെ വന്നുചേന്ന കുറളിന്റെ മാമൂൽ സ്വരൂപത്തെ മുറുകെപ്പിടിക്കാതെ മുൻ വ്യാഖ്യാതാക്കളെ അകലേണ്ടിവന്നിട്ടുണ്ടെങ്കിൽ അപ്രകാരം അകന്നതു് തിരുവള്ളുവരെ അടുക്കാനുള്ള എളിയ ശ്രമമായിരുന്നു എന്നു് ഞാൻ സത്യമായി വിശ്വസിക്കുന്നു.

**ഉദാഹരണം :**

നത്തംപോൽ കേട്ടം ഉളവാക്കം ചാക്കാട്ടം
വിത്തകർക്കല്ലാലരിതു. (മൂലം)

'പുകഴ്ടമ്പിർക്ക ആക്കമാകും കേടും പുകഴ്ടമ്പുളതാകുഞ്ചാക്കാട്ടം ചതുരപ്പാട്ടുടൈയാർക്കല്ല ഇല്ല' (യശശ്ശരീരം അവശേഷിക്കുന്ന മരണം വൈഭവശാലികൾക്കേ ഉള്ളൂ) എന്നു് പരിമേലഴകർ അത്ഥപ്പെടുത്തുന്നു. ഈ അത്ഥത്തെ ആശ്രയിക്കുന്ന മലയാള വിവത്തനങ്ങളും അവതാരികയിൽ ഉദ്ധരിക്കപ്പെട്ടിട്ടുണ്ടു്.

മൂലപദ്യത്തിനുത്തമാത്ഥം കല്പിക്കുന്ന പക്ഷം:

നത്തം — 1. ചിപ്പി (സന്ദർഭാനുസരണം മുത്തുച്ചിപ്പി)
2. രാത്രി (ഇരുട്ടു്)

കേടു് — നാശം (മരണം)

ഉളവാക്കം – ഉണ്ടാക്കുന്ന, അഭിവൃദ്ധിയെച്ചെയ്യുന്ന, അഭിവൃദ്ധിക്കു ഹേതുവായ.

കേട്ടുളവാക്കം എന്നല്ലുല്ലാ മൂലപദ്യം.

കേട്ടം ഉളവാക്കം — നാശവും (ആ നശിച്ചവസ്തു (വീണ്ടും) ഉദ്ധരിച്ചതായിത്തീരുന്ന

ഉളവു് — രഹസ്യ നടപടി അങ്ങനെ ഉളവാക്കം എന്നതിനാൽ തന്നെ കേടു് സത്യത്തിലുള്ളതല്ലെന്നു ധ്വനിക്കുന്നു.

കേട്ടം ഉളവാക്കം ചാക്കാട്ടം – പ്രഥമദൃഷ്ടിയിൽ നാശമെന്നു തോന്നുന്ന മരണം. ഉദ്ധാരണത്തിനു നിദാനമായ ക്ഷയമെന്നത്ഥം.

ചാക്കാട്ടം – ആട്ടം ചാക്കു്, ചേഷ്ടിക്കുന്ന മരണം; മരണശേഷവും ചേഷ്ടിക്കും എന്ന മരണം

വിത്തകൻ - ജ്ഞാനി (വിജ്ഞാനി – വിശേഷജ്ഞാനമുള്ളവൻ)

അരിതു് – അസാദ്ധ്യം, ദുർല്ലഭം.

ജ്ഞാനിഭൗതികോപാധിയിൽ കാണപ്പെട്ടപ്പോഴും തനിക്കെപ്പോഴുമുള്ള ബ്രഹ്മസ്വരൂപത്തിലാണു സ്ഥിതി ചെയ്യുന്നതു്. ഈ ഉപാധി നശിക്കുമ്പോൾ അവരുടെ സ്വന്തം സ്വരൂപം ഉള്ളതായിവരുന്നു. ഇരുട്ടെപ്പോഴും വെട്ടത്തിൽ പ്രകാശിക്കുന്നു. ഇരുട്ട നശിക്കുന്നിടത്തു് വെട്ടം മുമ്പിനാലേ അവിടെ ഉള്ളമട്ടിൽ ഉള്ളതായി പ്രകാശിക്കുന്നു. പരിമേലഴകർ പറയുന്ന യശശ്ശരീരം ലോകജീവിതത്തിൽ ഒരാൾ ആർജ്ജിക്കുന്നതാണു് മഹാത്മാഗാന്ധിയുടെ യശസ്സും യശശ്ശരീരവും ഒന്നുതന്നെ. ആളുപോയി. യശസ്സുശേഷിച്ചു. ജ്ഞാനിക്കാകട്ടെ തന്റെ ഭൗതികോപാധിക്കും നിജസ്വരൂപത്തിനും തമ്മിൽ ഇരുട്ടിനും വെട്ടത്തിനും തമ്മിലുള്ള അന്തരമാണുള്ളതു്. തിരുക്കുറളിന്റെ നിലവിലുള്ള മാമൂൽ സ്വരൂപത്തേയോ, പരിമേലഴകരുടേതുൾപ്പെടെ തമിഴിൽ പ്രചാരമുള്ള വ്യാഖ്യാനങ്ങളേയോ അപ്പടി ഈ തർജ്ജിമയിൽ ചിലിടങ്ങളിൽ അനുകരിക്കാൻ കഴിയാതെ വന്നതിനു ഒരു ദൃഷ്ടാന്തംകൂടി പറയാം. രണ്ടാം അദ്ധ്യായത്തിന്റെ പേരായ 'വാൻചിറപ്പി'നെ മഴയുടെ മഹാത്മ്യമെന്നു പൊതുവെ വ്യാഖ്യാനിച്ചു വരുന്നു. "*அறம் பொருளின்பங்களும் நடத்தற்கேதுவாகிய மழையினது சிறப்புக் கூறுதல்*" (ധർമ്മാർത്ഥകാമങ്ങൾ പുലരുന്നതിനു ഹേതുവായ മഴയുടെ മഹാത്മ്യത്തെപ്പറയുന്നു.) എന്നു പരിമേലഴകരും അദ്ദേഹത്തെ ആശ്രയിച്ചു മററു വ്യാഖ്യാതാക്കളും പറയുന്നു.

'വാൻ' പദത്തിനു നിരാക്ഷേപമായി ആകാശം എന്നത്ഥമിരിക്കവെ, മഴയെന്നു കട്ടസ്സാക്കിപ്പറയുന്നതു ലോകജീവിതവുമായുള്ള അടുപ്പം വിഷയത്തിനുണ്ടാക്കാൻ വേണ്ടിയാണോ എന്നറിയാൻ പാടില്ല. മഴയെക്കുറിച്ചാണെങ്കിൽ പത്തുവാക്കു പറയാൻ കഴിയും. ആകാശത്തെപ്പററി എന്തു പറയാൻ എന്നും ആയിരിക്കാം. ഏതിനും ഇത്തരം യുക്തികളിൽക്കൂടി തിരുക്കുറളിന്റെ സർവ്വാംഗവും പൊരുത്തപ്പെട്ട

ത്തിയതിനാലാണ് അതിൻെറ വിശേഷസ്വരൂപം വിഷയമല്ലാതെ നിൽക്കുന്നതു്. ഇനി മൂലകവിയുടെ ആശയത്തെ പരിശോധിക്കാം:

മഴ—നീരാവി തണുത്തുണ്ടായ ജലത്തിൻെറ ആകാശത്തുനിന്നുമുള്ള പതനം.

ആകാശം – ഈ നീരിനും ആവിക്കും, ഇവയുക്കൂറവിടമായ സമുദ്രത്തിനും എന്നു വേണ്ട നാലു പഞ്ചഭൂതങ്ങൾക്കും ഹേതുവായും സൂര്യാദിനവഗ്രഹങ്ങളുൾപ്പെടെ സർവ്വത്തിനും, സ്വ സ്വരൂപിൻെറ ഹാനി സംഭവിക്കാതെ, തന്നിൽ നിലനില്പിനെക്കൊടുത്തും പഞ്ചീകരണത്തിനും വിപഞ്ചീകരണത്തിനും ആധാരാധിഷ്ഠാന ദ്രഷ്ടാവായും ഉള്ളതാണ്. ഈ വാനിൻെറ 'ചിറപ്പി'നെ നോക്കാം. തൊൽ കാപ്യം സൂത്രം 279-ൽ *'உலகத்துள் இயல்புவகையானன்றி விகாரவகையாற் பெறுஞ்சிறப்பு'* എന്നു ചിറപ്പിനെ വിവരിക്കുന്നു സ്വതേയുള്ളതെന്നുള്ളതില്ലാതെ വികാരപരമായി ആരോപിതമെന്നുള്ള, തൊൽ കാപ്യരുടെ, 'ചിറപ്പു്' വ്യവഹാരസ്വരൂപം മാത്രമുണ്ടെന്നുള്ള, തിരുവള്ളുവരുടെ 'വാനിൽ' എത്ര ഭംഗിയായി തന്മയപ്പെട്ടിരിക്കുന്നു എന്നു് ചിന്തിച്ചു കാണേണ്ടതാണ്.

ഇനി, ആകാശത്തിൽ മഴയുള്ള കാരണത്താൽ ആകാശം മഴയാവുകയില്ലല്ലോ. ഉദാ:

| | |
|---|---|
| കാക്ക കറുപ്പാകുന്നു<br>കാക്ക കറുത്തതാകുന്നു | } ആദ്യത്തെ വാചകത്തിലെ അപാകടം നോക്കുക. |

പക്ഷെ ആകാശമഹിമയെ വേണമെങ്കിൽ, മഴയെന്നു പറയാം. എന്നാൽ വ്യാഖ്യാതാക്കൾ മഴയുടെ മാഹാത്മ്യം എന്നു പറയുന്ന സ്ഥിതിക്കു് 'വാൻ' പദത്തിനു മാത്രമാണ് മഴയെന്നവർ അർത്ഥം കല്പിക്കുന്നതെന്നും വ്യക്തമാണ്.

ഇത്രയും പറഞ്ഞു പോയതുകൊണ്ടു് പരമേലഴകരേയോ, തിരുക്കുറളിനെ വ്യാഖ്യാനിക്കാൻ തക്ക പുണ്യം സമ്പാദിച്ച മററു മഹാത്മാരെയോ കുറവായി കരുതുന്നുവെന്നാരും കരുതരുതു്. അമ്മ വിളമ്പിത്തന്ന കറിയിൽ ഉപ്പുപോരെന്നു പറയുന്ന മകൻെറ പരാതിയായിട്ടേ ഇതിനെ പരിഗണിക്കാവൂ. മകൻെറ ജീവിതത്തിൽ മാതാവിനെന്നുമുള്ള അതുല്യമായ സ്ഥാനത്തിനും ഈ ഉപ്പിൻെറ പരാതിക്കും ഒരു ബന്ധവുമില്ലല്ലോ. ആധുനിക ലോകത്തിനും എനിക്കും, കുറളൊളി കാട്ടി ആശംസിച്ച ആ മഹാനുഭാവനെ (പരിമേലഴകരെ) ഞാൻ ഭക്തിപുരസ്സരം സദാ സ്മരിക്കുന്നു.

ഈ വിധത്തിൽ മുൻവ്യാഖ്യാതക്കളെ അനുകരിക്കാതെ 'സ്വാതന്ത്ര്യം' കാണിക്കേണ്ടിവന്ന അനവധി സന്ദർഭങ്ങൾ ഉണ്ടു്. വിസ്തരഭയത്താൽ എടുത്തു പറയാൻ നിവൃത്തിയില്ല.

അവസാനമായി ഈ വിധം ഒരു മുഖവുര എഴുതാൻ ഏർപ്പെട്ട നിമിത്തത്തേയും ചുരുക്കിപ്പറഞ്ഞുകൊള്ളട്ടെ.

കമ്മ്യൂണിസ്റ്റ് സിദ്ധാന്തങ്ങൾക്കും ഇന്നത്തെ കമ്മ്യൂണിസ്ററുകാരുടെ പ്രവൃത്തിക്കും തമ്മിൽ കണ്ട പൊരുത്തക്കേടിനെ എടുത്തു കാട്ടുന്നതിനെന്നോണം 1948-ാംമാണ്ടിടയ്ക്കു 'കമ്മ്യൂണിസത്തിലെ അത്ഭുതാദർശങ്ങൾ' എന്ന പേരിൽ ഒരു ചെറുപുസ്തകം ഞാൻ പ്രസിദ്ധം ചെയ്യുകയുണ്ടായി. ഇതിൻെറ പരിണതഫലമായി അന്നത്തെ തിരുവിതാംകൂർ ഗവൺമെൻറു എന്നെ കമ്മ്യൂണിസ്റ്റാക്കുകയും സഖാവു് എ. കെ. ഗോപാലൻെറ ഉററ സഹപ്രവർത്തകനാക്കിവച്ചു യത്തുകയും ചെയ്തു.

ഇതിനെത്തുടർന്നു്, പി. ആൻറ്. ടി. ഡിപ്പാർട്ടുമെൻറിലെ ഒരു സാധാരണ ജീവനക്കാരനായ എന്നെ തിരുവിതാംകൂർ വിട്ടു സ്ഥലം മാററുകയും അങ്ങനെ പടിഞ്ഞാറു് അറബിക്കടൽ തീരത്തിനടുത്തുനിന്നും കിഴക്കു് ബംഗാൾ

കടൽ തീരത്തിനടുത്തുള്ള 'തിരുവാടാനാ' ഗ്രാമത്തിൽ ഞാൻ 1950-ൽ താമസമാവുകയും ചെയ്തു.

ഈ മരുഭൂമിയിലാണു് ഞാൻ തിരുക്കുറൾ പഠിക്കാൻ ഒരുങ്ങിയതു്. അങ്ങനെ എന്റെ ജീവിതത്തെ തീരെ മുട്ടിച്ച ഈ കാലഘട്ടം ജീവിതത്തെ തുറക്കുകയും ചെയ്യുന്നു പറയാം. എനിക്കു തമിഴക്ഷരങ്ങൾപോലുമറിയാൻ പാടില്ലായിരുന്നു. എങ്കിലും എന്റെ ആഗ്രഹത്തെ ആദരിച്ചു എന്നെപ്പോലെ എളിയ രണ്ടു മൂന്നു തമിഴ് സ്നേഹിതന്മാർ എന്നെ സഹായിക്കാനൊരുങ്ങി. ഒരാൾ മൂലഗ്രന്ഥം വായിക്കും. ഇനിയൊരാൾ വ്യാഖ്യാനത്തെ വ്യാഖ്യാനിക്കും. എല്ലാവരും ചേർന്നു വിശദീകരിക്കയും ചെയ്യും. മാപ്പുസാക്ഷിയെപ്പോലെ ഞാൻകേട്ടുകൊണ്ടിരിക്കും. എങ്കിലും ഞാൻ കേട്ട വ്യാഖ്യാനങ്ങളോ വിശദീകരണങ്ങളോ എനിക്കു തൃപ്തികരമായിത്തോന്നിയില്ല. എന്റെ സ്നേഹിതന്മാർ വേറെയും നല്ല വ്യാഖ്യാനങ്ങൾ കൊണ്ടുവന്നു വായിച്ചു കേൾപ്പിച്ചു തുടങ്ങി. എന്നിട്ടും കൂടുതൽ പ്രയോജനമൊന്നുമുണ്ടായില്ല. ഞാനും അവരുമായി തക്കം തുടങ്ങി തക്കമദ്ധ്യേ ഞാൻ മനസ്സിലുദ്ദേശിച്ചു ആശയങ്ങൾ പറയുമായിരുന്നു. അവ മൂലഗ്രന്ഥവുമായി കൂടുതൽ ചേർച്ചയുള്ളതായിട്ടവൎക്കുതോന്നി. എന്റെ നല്ലവരായ ആ സ്നേഹിതന്മാർ ചില വലിയ പണ്ഡിതന്മാരെ വരുത്തി. കുറൾ പ്രവീണന്മാരുമായി എന്നെ കൂട്ടിമുട്ടിച്ചു. തമിഴു നാട്ടിൽ വള്ളുവർ കഴകം, കമ്പർ കഴകം എന്നി ആഘോഷങ്ങളിൽ മികച്ച തമിഴ് വിദ്വാന്മാർ പലരും സമ്മേളിക്കുക പതിവാണു്. ഈ വിദ്വത്സംഘങ്ങളുമായും എന്റെ സ്നേഹിതന്മാർ എന്നെ കൂട്ടിക്കൊണ്ടുപോയി പരിചയപ്പെടുത്തി. സംഭാഷണവിഷയം കുറൾതന്നെയായിരുന്നു. വലിയ തക്കങ്ങൾ ഉണ്ടായിട്ടുണ്ടു്. ഒന്നിലും എനിക്കു വിജയമെന്നതില്ല. കാരണം എനിക്കപ്പോഴും തമിഴക്ഷരങ്ങൾകൂടി അറിയാൻ പാടില്ലായിരുന്നു. ഗ്രന്ഥം അതുവരെ വായിച്ചിട്ടുമില്ല. ഈ രഹസ്യം

അധികമാരും മനസ്സിലാക്കിയുമില്ലാ. പിന്നീടത്രേ അണ്ഡത്തെ അണുവാക്കിയപോലെ തമിഴിലെ ഏററവും വലിയ തിരുക്കുറളിനെ ഏററവും ചെറിയ ബാലപാഠമാക്കി അതിൽനിന്നും ഞാൻ അക്ഷരങ്ങൾ പഠിച്ചതു്. വടക്കോൽ കെട്ടാൻ അതിൽനിന്നും തന്നെ കയറുണ്ടാക്കുന്നപോലെ തിരുക്കുറൾ അക്ഷരങ്ങൾ അതിൽതന്നെ പഠിച്ചു.

സൂര്യൻെറ അടുത്തു് രാത്രി ഉണ്ടെന്നു വന്നാൽ ആ രാത്രിയും വെയിലുള്ളതായിരിക്കുമല്ലോ. അങ്ങനെ ആരും കുറളിനു കല്പിച്ചു വരുന്ന സാമാന്യസ്വരൂപവും വ്യവഹാര ലോകത്തിനു പററിയ മട്ടിൽ ഏററവും വിശേഷമായിരുന്നതിനാലും മലയാളത്തിൽ അതിൻെറ മുഴുവൻ തർജിമയും അന്നു് ഇല്ലെന്നറിഞ്ഞിരുന്നതിനാലും ഞാൻ കുറളിൻെറ വിവർത്തനം ആരംഭിച്ചു. ഇക്കാര്യത്തിൽ എൻെറ കഴിവില്ലായ്മയെ ചിന്തിച്ചതേയില്ല. ഒക്കുന്നതിനെ ഒപ്പിക്കുന്നതിൽ മനുഷ്യവൈഭവമില്ലെന്നും ഒക്കാത്തതിനെ ഒപ്പിക്കുന്നതിലാണു് കർമ്മത്തിൻെറ മണിനാദം മുഴങ്ങുന്നതെന്നുമാണു് ഞാൻ വിശ്വസിക്കുന്നതു്. അങ്ങനെ,

അറിവെന്നതറിഞ്ഞിടാതെയി
ക്കുറളും കേരള ദേശവാണിയിൽ
അറിയുന്ന വിധം പകർന്നു ഞാൻ
കുറവേ കൂട്ടതലായിടും വിധം.

തിരുക്കുറളിൻെറ ആന്തരാർത്ഥം അറിയാനുള്ള ആഗ്രഹം ശമിച്ചില്ലെങ്കിലും അതിനുള്ള ശ്രമം നിറുത്തിയെന്നു പറഞ്ഞുകൂടല്ലോ.

കററിലൈ ഇളൈത്തുറ ന്തു കേടപ്പവർക്ക്
പൂമാ റിരുകൈയും പിളൈത്ത

പൂമാൻ ഗുരുവൻറി......" എന്നതിനെ അനുവർത്ഥമാക്കുമാറ് തമിഴ് നാട്ടിലെ രണ്ടുകൊല്ലക്കാലം കഴിഞ്ഞു് തിരിയെ തിരുവനന്തപുരത്തുവന്നു് മുൻശ്രമങ്ങൾ വിട്ടെറിഞ്ഞിട്ടിരിക്കവെയാണു് പഴയ ആഗ്രഹത്തിനു തൃപ്തികരമായ സമാധാനം ലഭിച്ചതു്, ഈ സമാധാനമോ "തിരുക്കുറളിന്റെ ആന്തരാത്മം ഇതുവരെ വെളിപ്പെട്ടിട്ടില്ല. വെളിപ്പെടാനും പാടില്ല" എന്നായിരുന്നു. പോരേ? അങ്ങനെ എന്റെ പഴയശ്രമം മാത്രമല്ല ആഗ്രഹവും നിശ്ശേഷം നശിച്ച ശേഷമാണു് തിരുക്കുറളിനു് വിശേഷ സ്വരൂപമുണ്ടെന്നു പറയാൻവേണ്ടിമാത്രം പര്യാപ്തമായ മട്ടിലതറിയാൻ സംഗതിയായതു്. ഇതിനാലേർപ്പെട്ട അത്യാഹ്ലാദത്തിലുണ്ടായ ആവേശത്തിന്റെ സന്തതിയത്രേ മുഖവുരയുടെ ഒടുവിൽ കാണുന്ന എഴുത്തു്, ഈ വിധം തിരുക്കുറളിന്റെ വിശേഷാൽ സ്വരൂപം അല്പമാത്രമായിട്ടെങ്കിലും എടുത്തു കാട്ടിത്തന്നതു് വിധിനിഷേധ മററും, കരുടന്മാരുടെ മുമ്പിലെ ആനയെപ്പോലെ പലർക്കും പലമട്ടിൽ കാണപ്പെട്ടും സാധാരണക്കാരുടെ ഇടയിൽ വെറും സാധാരണനായിരുന്നും കഴിഞ്ഞ ഒരു ജ്ഞാനവിനോദനായിരുന്നു. അന്ത്യനിമിഷത്തിലും ഈ അസാധാരണ സാധാരണതവത്തെ ഭേദപ്പെടുത്താൻ കഴിഞ്ഞ ഈ അതുല്യവസ്തുവിനെ സ്മരിക്കുക മാത്രമേ ഈ സന്ദർഭത്തിൽ ശിഷ്യനായ എനിക്കു കഴിയുന്നതായുള്ളു.

മലയാളികൾക്കു് തിരുക്കുറൾ തീരെ അപരിചിതമെന്നു് പറയാൻ നിവൃത്തിയില്ലാത്ത മട്ടിൽ യശശ്ശരീരരായ ദിവാൻബഹദൂർ ഏ. ഗോവിന്ദപ്പിള്ള അവർകളും ശുചീന്ദ്രം താണുപിള്ള അവർകളും ഭാഗികമായി പദ്യരൂപത്തിലും വടയാററുകോട്ട പരമേശ്വരൻപിള്ള അവർകൾ ഗദ്യരൂപത്തിലും തർജ്ജിമ ചെയ്തിട്ടുണ്ടു്. എന്നിട്ടും വിദൂരമായിരുന്ന ഈ കപ്പലിനെ ഒരുവിധം കരയ്ക്കടുപ്പിച്ചതു് മഹാകവി വെണ്ണിക്കുളം ഗോപാലക്കുറുപ്പവർകളും ഒരു കൊല്ലം മുമ്പു് യശ

സ്ഥിരനായ ശാസ്ത്രമംഗലം രാമകൃഷ്ണപിള്ള അവർകളുമാണു്. ഈ മഹാനുഭാവന്മാരെ കേരളീയർ കൃതജ്ഞതയോടെ സ്മരിക്കുക തന്നെ ചെയ്യും.

## തിരുക്കുറൾ ഉല്പത്തിഗീതം

അണുവെട്ടത്തു തുളച്ചതിനുള്ളിലാ-
യണിനിരത്തിമഹാബ്ധികളേഴുമേ,
അണുവടച്ചു വിളക്കിയെടുത്തതാ-
ണണുവിനും കുറളായ തിരുക്കുറൾ.
"ഉയിരെതിന്നുമൊരാശ്രയമായി നി-
ന്നരുളുമീശനൊരുത്തനതില്ലയോ,
ഉയിരിലൊന്നിവനും, ജനനീ! ഭയം
കളക,പോക,വരേണ്ടതു വന്നിടും."
അരുളിടം പ്രസവിച്ചൊരുമേനിയിൽ*
പിരിയുമമ്മയൊടോതിയ വള്ളുവർ
അരുളി, ആററിലൊഴുക്കവുമാവുമേ-
ലൊഴുകിവന്നു,തിരുക്കുറൾ ഭൂതലേ.

## തിരുക്കുറൾ മാഹാത്മ്യം

ഈശ്വരവൈഭവത്തെപ്പററി പ്രസംഗിക്കുന്നവർക്ക് ഹൃദയത്തിൽനിന്നും ഉത്ഗളിക്കാവുന്ന സ്വന്തം വൈഭവവിജൃംഭണമത്രേ തിരുക്കുറളിനെ അല്പമെങ്കിലും അറിഞ്ഞു വാഴ്ത്തുന്നവർക്കും ഉണ്ടാകാവുന്നതു്. തിരുക്കുറൾ മാഹാത്മ്യത്തെപ്പററി അതിൻെറ ഉത്ഭവകാലം മുതൽ അപ്പപ്പോൾ ജീവിച്ചിരുന്ന എല്ലാ അറിവാളികളും വാനോളം പുകഴ്ത്തിയിട്ടുണ്ടു്. തമിഴ്നാട്ടിലാകട്ടെ, അവിടെ ജീവിച്ചിരുന്നിട്ടുള്ള ഭ്രാന്തന്മാരുടെപോലും ഇതു പഠനം തർക്കത്തിനിരയായിട്ടില്ലാത്ത ഏതെങ്കിലുംഒരു വസ്തുവുണ്ടെങ്കിൽ അതു തിരുക്കുറളിൻെറ വൈശിഷ്ട്യം മാത്രമാണു്.

---

*മുഖവുരയിൽ സന്ദർഭം കാണുക.

"വള്ളുവർതന്നെ ഉലകിനുക്കേതന്തു
വാൻപുകഠംകൊണ്ട തമിഴ്നാട്''

ഇതു തിരുവള്ളുവരെപ്പററിയുള്ള ദേശീയഗാനങ്ങളിൽ ഒന്നാകുന്നു. തമിഴ്‌നാട്ടിൻെറ ഉയിരായി ഈ ഗ്രന്ഥത്തെ ജാതി, മത,കക്ഷിഭേദമെന്യേ ആരും എന്നും ആരാധിച്ചുവരുന്നു. ഗ്രന്ഥപ്രശസ്തിയെക്കുറിക്കുന്ന ചുരുക്കം ചില ഭാഗങ്ങഠംക്രൂടി ഉദ്ധരിക്കാം.

'മണർകിളൈക്ക ന്ത്രൂറും മൈന്തർകഠം വായ്വൈത്തു
ഉണച്ചുറക്കും തായ്മുലൈയൊൺപാൽ പിണക്കിലാ
വായ്മൊഴി വള്ളുവർമുപ്പാൽ മതിപ്പുലവോർക്ക
ആയ്തോറും ഊറുമറിവു

(രുദ്രജന്മകണ്ണർ)

സാരം. മണ്ണുകുഴിക്കുന്തോറും വെള്ളം ഊറിവരും; കുഞ്ഞു നുകരുന്തോറും മുലപ്പാൽ ചുരന്നുവരും; അതുപോലെ തിരുവള്ളുവരുടെ ഗ്രന്ഥം കൈകാര്യം ചെയ്യുന്തോറും അറിവു ഊറിഊറിവരും.

"അവനേ പുലവൻ, അവനേ അറിഞ്ഞൻ,
അവനേ തമിഴൈ അറിന്തോൻ,
ശിവനറിയവള്ളുവതേവൻ വചനത്തെ
മെയ്യാക ഉള്ളുവതോൻ ഉളൻ.''

(പെരുന്തൊകൈ)

സാരം. തിരുവള്ളുവരുടെ വാക്കുകളെ ശരിയായവിധം ഗ്രഹിക്കുന്നതു് ആരാണോ അവനാണു കവി, അവനാണു തത്വജ്ഞാനി, അവനാണു തമിഴിനെ അറിഞ്ഞവനും.

മാലും കുറളായ് വളന്തിരണ്ടുമാണടിയാൻ
ഞാലം മുഴുതുംനയന്തളന്താൻ-വാലറിവൻ

വള്ളുവരും തൻകുറൾ വെൺപാവടിയിൽ വൈയത്താർ
ഉള്ളുവ എല്ലാം അളന്തിർ ഓർത്തു (ഭരണർ)

മഹാവിഷ്ണു ഈരടികളാൽ ഭൂമിയെ അളന്നുവെങ്കിൽ തിരുവള്ളുവർ തന്റെ ഈരടികളാൽ ഭൂലോകവാസികളുടെ ചിത്തത്തെയും അളന്നു.

“പഴകതമിൾ ചൊല്ലരുമൈ നാലിരണ്ടിൽ”
(പഴമൊഴി)

സാരം. പഴയ തമിഴിന്റെ മാധുര്യം നാലടിയാർ ഗ്രന്ഥത്തിലും ഈരടിത്തിരുക്കുറളിലും ആണു്.

ആലും വേലും പല്ലുക്കുറുതി
നാലുമിരണ്ടും ചൊല്ലുക്കുറുതി. (പഴമൊഴി)

ആലിന്റെ പട്ടയും കരുവേലമ്പട്ടയും പല്ലിനുറപ്പുണ്ടാക്കും. നാലടിയാർ ഗ്രന്ഥവും തിരുക്കുറളും ചൊല്ലിനും ഉറപ്പിനെച്ചെയ്യും.

.........തിരുക്കുറൾ ചുഴഞ്ഞു പഠിക്ക, അതിന്റെ അഗാധതയിലേക്കു നുഴഞ്ഞിറങ്ങുക, അതിന്റെ ആശയം പൂർണ്ണമായി ഗ്രഹിക്കുക, എങ്കിൽ ലോകസമാധാനം ഉണ്ടാകും, സ്വർഗ്ഗത്തെ ഭൂമിയിലേക്കു കൊണ്ടുവരാം.

എ. ബാലകൃഷ്ണപിള്ള

തിരുവള്ളുവർ ലോകരിൽ അവരവരുടെ മതത്തിൽ പെട്ടയാളെന്നു ആരും അവകാശപ്പെടും. അദ്ദേഹം ഒരു മതത്തിലും ഉൾപ്പെട്ടു നിൽക്കുന്നില്ല. എന്നാൽ എല്ലാ മതങ്ങളിലും ഉൾപ്പെട്ടവനുമാണു്.

**Prof: M. Winternitz**

“ഇത്രയും ഹ്രസ്വമായ സൂത്രവാക്യങ്ങൾ കൊണ്ടു്, ഇത്രയും ശക്തമായി ജ്ഞാനോപദേശം ചെയ്യുന്ന ഈരടികൾ ലോകത്തിലെ മറ്റൊരു ഭാഷയിലും ഇല്ല.

**Rev. Percival**

## കൃതജ്ഞതാ പ്രകാശനം.

ഈ വിവൎത്തന ഗ്രന്ഥത്തിനുള്ള യഥാൎത്ഥ വിശേഷം അതിനു ലഭിച്ച ഈശ്വരാനുഗ്രഹമാണ്. ഒരു ദൃഷ്ടാന്തം ഇതിന്റെ അവതരണം തന്നെ. രണ്ടു ബൃഹത് കോശ ഗ്രന്ഥങ്ങളെ (1) മലയാള ശൈലീ നിഘണ്ടു (2) ഇംഗ്ലീഷ്-ഇംഗ്ലീഷ് മലയാള നിഘണ്ടു) കൈരളിക്കു സംഭാവന ചെയ്തിട്ടുള്ളതിനു പുറമെ ഇപ്പോഠം ഇംഗ്ലീഷുശൈലീമലയാള നിഘണ്ടു, ഇംഗ്ലീഷു ശൈലീ തമിഴ നിഘണ്ടു എന്നീ രണ്ടു വലിയ ഗ്രന്ഥങ്ങളുടെ നിർമ്മിതിയിൽ വ്യാപൃതനായും സ്വമാതൃഭാഷയായ തമിഴിൽ പല ഗ്രന്ഥങ്ങളെക്കൂടാതെ തൊൽകാപ്പ്യം പതിററുപ്പത്തു തുടങ്ങിയ തമിഴ ഭാഷാസ്തംഭങ്ങഠംക്കു നിരൂപണം എഴുതിയും ആംഗല ഭാഷാരചനാ മത്സരത്തിൽ അഖണ്ഡ ഭാരത വിജയികളിൽ പ്രഥമസ്ഥാനം കൈയ്ക്കലാക്കി സ്വൎണ്ണമുദ്ര മുതലായി പല പാരിതോഷികങ്ങഠം സമ്പാദിച്ചും ആംഗല ഭാഷാ കൈങ്കൎയ്യത്തിൽ ഇംഗ്ലീഷുപ്രഥസ്സറന്മാൎക്കുപോലും മാതൃകയായ പുസ്തകങ്ങഠം രചിച്ചും മററുംമൂന്നു മഹാഭാഷകളിൽ ശാശ്വത പ്രതിഷ്ഠലഭിച്ചിട്ടുള്ള ഒരഖിലഭാരത മഹാശയനാണ് ഈ എളിയ വിവൎത്തനത്തെ അവതരിപ്പിക്കുന്നതു് എങ്കിൽ അതു് ഈശ്വരാനുഗ്രഹം കൊണ്ടല്ലെങ്കിൽ മറെറന്തുകൊണ്ടാണെന്നു് ഞാനറിയുന്നില്ല. ഈ ഭാഷാത്രയപാരംഗതൻ നിഘണ്ടു നിർമ്മിതിക്കു പുറമെ സുഹൃത്തുക്കളുടെ കൈയ്യെഴുത്തു പ്രതികഠം പരിശോധിച്ച് ആമുഖങ്ങഠം എഴുതിക്കൊടുത്തു അവരെ പ്രോത്സാഹിപ്പിച്ചു വരുന്നതിനാൽ അങ്ങനെയും തന്റെ ഭാഷാ സേവനത്തിൽ താൻ അതിവൃദ്ധനാണെങ്കിലും അഭിവൃദ്ധനായി കൊണ്ടിരിക്കുന്നു. 'പണ്ഡിതവൃദ്ധ പദവിയെ അന്വൎത്ഥമാക്കുമാറു വൃദ്ധപണ്ഡിതനും കൂടിയായ ഈ എൺപത്തൊന്നുകാരൻ 81 നെ മറിച്ചിട്ട 18 കാരന്റെ ഉത്സാഹചാപലതയോടുകൂടി ആഹാരനിദ്രക്കുള്ള ലഘു സമയമൊഴിച്ചാൽ സദാപി ഒരാഠം പൊക്കമുള്ള ഒരു മുറടൻ സ്ററൂളി

ന്മേലിരുന്നു അതിലുമേറെപ്പൊക്കമുള്ള ഡസ്കിൻെറ പുറത്തു വച്ചുചെയ്യുന്ന തൂലികാ ചലനം ആരുടെ ഹൃദയത്തെയും ചലിപ്പിക്കുകതന്നെ ചെയ്യും. ഈ ത്രിവാണീഘട്ടത്തോട് എനിക്കുള്ള നന്ദിയേയും അതിലും ഉപരിയായ ഭക്തി ബഹുമാനങ്ങളേയും പ്രകാശിപ്പിച്ചുകൊള്ളുന്നു.

ദൈവദത്തമായ മററാരനുഗ്രഹം ഈ വിവർത്തനത്തെ സംബന്ധിച്ചുണ്ടായ പ്രബലാഭിപ്രായങ്ങളാണ്. കേരളീയരൊന്നാകെ പല ദശാബ്ദങ്ങളായി സ്നേഹപുരസ്സരം ആദരിക്കുന്ന ഒരു മഹാത്മാവിൻെറ അഭിപ്രായം ഇതോടനുബന്ധിച്ചിട്ടുണ്ട്. ധനവൃദ്ധൻെറ വാതുക്കൽ ഇതുവരെ കാവൽ നിന്നിട്ടില്ലാത്ത വിദ്യാവൃദ്ധനും വയോവൃദ്ധനും തപോവൃദ്ധനുമായ ഇദ്ദേഹം സഹജമായ ആനന്ദസ്വരൂപനിമതിയിൽ ഈ 'അഞ്ചാംവേദ'സാരത്തെ 'മനോഹര'മാക്കിച്ചെയ്തിരിക്കുന്നു. ഞാൻ ജനിക്കുന്നതിനും മുമ്പേ കേരളഭാഷാ സാവ്വഭൗമനായി യന്നും കേരളം ഹൃദയപൂർവ്വം സമ്മാനിച്ച ബിരുദത്രയങ്ങളും കൈപ്പററിയതോടെ 'ഫലഭരേണ തരുക്കൾ നമിച്ചിടും' ധ്വംതാണും രാജാവാണെങ്കിലും അടിയാരുടെ എളിമതാവും പണ്ഡിതവരേണ്യനാണെങ്കിലും പാമരസാധുതാവുംകൊണ്ട് അഷ്ടരാഗങ്ങളുടേയും പ്രകൃതിബലം കുറഞ്ഞ് പുറത്തെപ്പോലെ അകവും കാശ്യാൽ പ്രകാശിക്കുന്ന ഈ സുപ്രസിദ്ധ രാജർഷിയുടെ നേക്കും നന്ദിക്കു പകരം എന്നിൽ അനർഗ്ഗള പ്രവാഹം ചെയ്യുന്ന ഭക്ത്യാദരവുകളെ സാനുവാദം താഴ്മയോടുകൂടി രേഖപ്പെടുത്തിക്കൊള്ളുന്നു.

കേരളഭാഷാപോഷണത്തിന് സർവ്വാർപ്പണം ചെയ്തിട്ടുള്ള കേരള കാളിദാസൻ, കേരളപാണിനി തുടങ്ങിയ ചുരുക്കം മഹാന്മാരിൽ ഒരാളെന്ന് കേരളീയർ കൃതജ്ഞതയോടെ സ്മരിക്കുമെന്നുള്ള ശ്രീ ശൂരനാട്ടു കുഞ്ഞൻപിള്ള അവർകൾ വാത്സല്യപൂർവ്വം എനിക്കനുവംകിയിട്ടുള്ള പ്രോത്സാഹനങ്ങൾ

അദ്ദേഹത്തിന് സഹജമായുള്ള കാരുണ്യത്തെയെന്നപോലെ ഇംഗ്ലീഷ്, സംസ്കൃതം, തമിഴ് തുടങ്ങിയ മഹാഭാഷകളിലും തനിക്കുള്ള പ്രശസ്തപാണ്ഡിത്യത്തെയും കൂടി വിനിയോഗിച്ച് അദ്ദേഹം കേരളഭാഷാപോഷണത്തിനു ചെയ്തുവരുന്ന ബഹുമുഖയത്നങ്ങളോടദ്ദേഹത്തിനുള്ള താദാത്മ്യബന്ധവിശേഷത്തേയും തെളിയിക്കുന്നു. സചേതനങ്ങളുടെയെന്നല്ലാ അചേതനങ്ങളുടെയും ഉദ്ധാരണമെന്ന ജീവിതയജ്ഞത്തിൽ എന്നും വ്യാപൃതനായിരിക്കുന്ന ഈ ഗവേഷണാചാര്യനോട് എനിക്കുള്ള കടപ്പാട് അളവററതാണ്.

ചില പഴയ ഏട്ടുകളെ കാണാപ്പാഠമാക്കിയും സ്തുതിപാഠകന്മാർ കാരണവശാൽ കെട്ടിവയ്ക്കുന്ന വിജ്ഞാനപ്പട്ടത്തിനു സ്വയം പട്ടയം എഴുതിപ്പിടിപ്പിച്ചും അനർഹമായികിട്ടുന്ന പ്രശംസകളുടെ ഏകാവലംബനത്തിൽ കാലക്ഷേപം ചെയ്യുന്നഇന്നത്തെ വിജ്ഞാനികൾക്ക് വളരെ വിരുദ്ധനായി "ഉള്ളതു ഉള്ളതുപോലെ" എന്നു സ്വയം പ്രകാശിക്കുന്ന ധീരോദാത്തതയ്ക്കു മകുടോദാഹരണവും സത്യവുംനിത്യവുമായ ആത്മസ്വരൂപത്തെക്കാട്ടാനാവാത്തതും എന്നാൽ സാമാന്യലോകം കൊണ്ടാടുന്നതുമെന്ന അറിവ് യഥാർത്ഥത്തിൽ അജ്ഞാനം മാത്രമാണെന്നു ദൃഢമായറിയുന്ന യഥാർത്ഥവിജ്ഞാനിയുമായ ഡാക്ടർ പി. കെ. നാരായണപിള്ള അവർകളോടെനിക്കുള്ള കടപ്പാടും സീമാതീതമാണ്.

കുറച്ചുമാസങ്ങളായി ഈ ഗ്രന്ഥത്തിന്റെ അച്ചടിപ്പണി മുടങ്ങിപ്പോയതു നിവർത്തിക്കുവാൻ തക്കസമയത്തു ധനപരമായി എന്നെ സഹായിച്ച കേരളാ യൂണിവേർസിററിയുടെ വിദ്യാപോഷണ വ്യഗ്രതയെ നന്ദിപൂർവ്വം സ്മരിച്ചുകൊള്ളുന്നു.

എന്നു പരിഭാഷകൻ.



# പ്രസ്താവന.

ദ്രാവിഡ സംസ്കാരത്തിന്റെ അത്യുജ്ജ്വലരത്നമായി ശോഭിക്കുന്ന തിരുക്കുറളിനു കേരള ഭാഷയിൽ ഉണ്ടായിട്ടുള്ള തർജ്ജമകളിൽ നാലാമത്തേതാണെന്നു തോന്നുന്നു, എന്റെ സുഹൃത്ത് ശ്രീ. ജി. ഭാസ്കരൻ നായരുടെ ഈ കൃതി. കൊല്ലവർഷം 770-ാമാണ്ടിടയ്ക്ക് (ക്രിസ്ത്വബ്ദം 16-ാം നൂററാണ്ടിന്റെ അന്ത്യഘട്ടത്തിൽ) നിർമ്മിച്ച ഒരു മലയാളവിവർത്തനം കൊച്ചിരാമവർമ്മ ഇൻസ്റ്റിററ്യൂട്ടിൽ നിന്ന് ശ്രീ എൻ. വി. രാമസ്വാമിഅയ്യർ പ്രസാധനം ചെയ്തു പ്രകാശിപ്പിച്ചിട്ടുണ്ട്. ആ വിവർത്തനം ഗദ്യരൂപത്തിലാണ്. ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള അവർകൾ അനുഷ്ടുപ് ശ്ലോകരൂപത്തിൽ കുറൾ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. ഈയിടെയുണ്ടായ രണ്ടു പരിഭാഷകൾ ശാസ്തമംഗലം ശ്രീ രാമകൃഷ്ണപിള്ള അവർകളുടേയും വെണ്ണിക്കുളം ശ്രീ ഗോപാലക്കുറുപ്പ് അവർകളുടേയും ആണ്. കുറളിന്റെ തർജ്ജമ കുറൾപോലെതന്നെ കുറുകിയിരിക്കണമെന്ന നിർബ്ബന്ധം കൊണ്ടു ശ്രീ ശാസ്തമംഗലം 'മാധുരി' എന്ന ഒരു ചെറിയ വൃത്തത്തിലാണ് നിബന്ധിച്ചിട്ടുള്ളതു്. ശ്രീ ഗോപാലക്കുറുപ്പ് മധുരമായ രണ്ടു മൂന്നു ദ്രാവിഡ വൃത്തങ്ങൾ ഉപയോഗിച്ചിരിക്കുന്നു. ഈ പൂർവ്വപരിഭാഷകളിൽനിന്ന് എല്ലാം വ്യത്യസ്തമായ രീതിയിൽ പലസംസ്കൃതവൃത്തത്തിലാണ് ശ്രീ ഭാസ്കരൻനായരുടെ തർജ്ജമ. ഏതാണ്ടു പാണിനിയെപ്പോലെതന്നെ മാത്രാലാഭം പുത്രലാഭമെന്നു കരുതിയ ആളായിരുന്നു തിരുവള്ളുവർ. വള്ളുവരെയും കവച്ചുവയ്ക്കണമെന്ന സാഹസമാണ് തർജ്ജമയിൽ ശ്രീ ശാസ്തമംഗലം പ്രദർശിപ്പിച്ചതു്. ശ്രീ ഭാസ്കരൻനായർക്ക് അമ്മാതിരി നിർബ്ബന്ധം ഇല്ല. താൻ പരമവേദമായി കരുതുന്ന തിരുക്കുറളിലെ സൂക്തങ്ങൾ തന്റെ സ്വതന്ത്രവിമർശന ബുദ്ധിയിൽ പ്രകാശിച്ച അർത്ഥം മോടിയേറിയ ശ്ലോകങ്ങളിൽ മലയാളത്തിൽ അവതരിപ്പിച്ചു് തിരുവള്ളുവ

രോട്ട തനിക്കു തോന്നിയ ആദരാതിരേകം സഫലമാക്കണ മെന്നാണ് ശ്രീ ഭാസ്കരൻ നായരുടെ ഉന്നം. കുറളിന്റെ പഴയ വ്യാഖ്യാനങ്ങൾ അനുസരിച്ച് അർത്ഥം മനസ്സിലാക്കി യിട്ടുള്ളവരും, സാധാരണരീതിയിൽ കുറൾ വായിച്ചു മനസ്സി ലാക്കാൻ ശ്രമിക്കുന്നവരും ചിലപ്പോൾ സമ്മതിക്കാതെ വ ന്നേയ്ക്കാമെങ്കിലും ഒരു സ്വതന്ത്രവ്യാഖ്യാനയത്നംകൂടി ശ്രീ ഭാസ്കരൻനായർ ഈ പരിഭാഷകൊണ്ടു നിർവ്വഹിക്കുന്നുണ്ടു്.

മനുഷ്യ ജീവിതത്തേയും ലോകബന്ധങ്ങളേയും ആചാര മാർഗ്ഗങ്ങളേയും മററും നിഷ്കൃഷ്ടമായി പരിഗണിക്കുന്ന അത്യു ത്കൃഷ്ടകൃതികൾ കൈവിരൽ കൊണ്ടെണ്ണാമെന്നപോലെ മ ത്രമേ ലോകത്തിനു കിട്ടിയിട്ടുള്ളു. നിശ്ചയമായും അത്തരത്തി ലുള്ള പരമോത്കൃഷ്ടകൃതികളുടെ പംക്തിയിൽ തിരുക്കുറളി നും അപശ്ചിമമായ ഒരു സ്ഥാനത്തിനു് അവകാശമുണ്ടു്. പ്ര ത്യേകമായി ഒരു ധർമ്മമാർഗ്ഗത്തോടു പക്ഷപാതം കൂടാതെ വിശാലമായ മനുഷ്യജീവിത മണ്ഡലത്തെ ചിന്താവിഷയമാ യി ഏതുകാലത്തും, ഏതു ദേശത്തും ആദരണീയമാകുന്ന ചിന്ത കളാണ് വള്ളുവർ അവതരിപ്പിക്കുന്നതു്. സവിശേഷമായി സ്മരിക്കാവുന്ന ഒരു വസ്തുതയാണ് വള്ളുവരുടെ ഈ വിശാല വീക്ഷണം.

സാധാരണ ജീവിത പ്രശ്നങ്ങളും ജീവിതത്തിനു് ആഴകം വിനയവും നേടികൊടുക്കുന്ന കാര്യങ്ങളും ഒക്കെയാണ് മഹാ നായ വള്ളുവരുടെ ചിന്തയിൽ തെളിയുന്നതു്. മേൽ സൂചി പ്പിച്ചതുപോലെ പ്രത്യേക മതവിഭാഗത്തിന്റേയോ ജാതിയു ടേയോ എന്നു കല്പിക്കാവുന്ന ഛായ്‌വുകളൊന്നും കൊണ്ടു് കുറ ളിലെ ചിന്തകൾക്കു കോട്ടം വരുന്നില്ല. ധർമ്മം, അർത്ഥം, കാമം, മോക്ഷംഎന്ന നാലാണല്ലോ ഭാരതീയ ചിന്തയനുസരി ച്ചുള്ള പുരുഷാർത്ഥങ്ങൾ. 'അറം, പൊരുൾ, ഇമ്പം, വീടു്' എന്നു് ഇവയെ ദ്രാവിഡസാഹിത്യത്തിലും അംഗീകരിക്കുന്നു.

ഇവയിലെ ആദ്യത്തെ മൂന്നു പുരുഷാർത്ഥങ്ങളെ ആസ്പദമാക്കി യാണ്. വള്ളുവർ തന്റെ പ്രബന്ധം രചിച്ചിട്ടുള്ളതു്. (അറത്തുപ്പാൽ (ധർമ്മകാണ്ഡം) പൊരുട്പാൽ (അർത്ഥകാണ്ഡം) കാമത്തുപ്പാൽ (കാമകാണ്ഡം) എന്നു് മൂന്നു കാണ്ഡങ്ങളിലായി 133 അദ്ധ്യായങ്ങളും ഓരോ അദ്ധ്യായത്തിലും 10 കുറൾ എന്ന കണക്കിൽ 1330 കുറളുകളും ഉൾക്കൊള്ളുന്നതാണ് ഈ കൃതി. ധർമ്മാർത്ഥകാമങ്ങളെമാത്രം പരിഗണിച്ചിട്ടു് നാലാമത്തെ പുരുഷാർത്ഥമായ മോക്ഷത്തെമാത്രം പററിയുള്ള ചിന്ത വിട്ടുകളഞ്ഞതു് എന്തെന്നും മററുമുള്ള ദീർഘനിരൂപണങ്ങൾ പലരും അവതരിപ്പിക്കുന്നുണ്ടു്. ഗൃഹസ്ഥാശ്രമത്തെപ്പോലെ തന്നെ സന്ന്യാസാശ്രമത്തെപ്പററിയും പരിഗണിച്ചിട്ടുള്ള വള്ളുവർ മോക്ഷത്തിനു പ്രത്യേകം ഒരു വിഭാഗം നീക്കിവെച്ചിട്ടില്ലെങ്കിലും ആ വിഷയത്തെപ്പററിയും സാമാന്യമായി പരിഗണിച്ചിട്ടുണ്ടു്. ധർമ്മകാണ്ഡത്തിൽ ഗൃഹസ്ഥാശ്രമസംബന്ധമായ കാര്യങ്ങൾ പ്രതിപാദിച്ചശേഷം സന്ന്യാസാശ്രമത്തെപ്പററിയുള്ള സംഗതികൾ പരിഗണിച്ചിരിക്കുന്നു. ഈ വിഷയത്തിൽ പ്രായോഗിക ബുദ്ധിയുടേയും, സമുത്കൃഷ്ടഭാവനകളുടേയും ചക്രവാളസീമകൾവരെ വ്യാപിക്കുന്നുണ്ടു് വള്ളുവരുടെ ചിന്തകൾ. ചിമിഴിൽ അടച്ച രത്നങ്ങൾപോലെ കുറളുകളിൽ ഉൾക്കൊള്ളിച്ചിട്ടുള്ളതാണ് ഇതിലെ അനഘചിന്തകൾ. അവയുടെ ആകാരം തന്നെ അത്യന്തം ആകർഷകമാണ്. ശ്രോതാവിന്റെ ശ്രദ്ധയെ ക്ഷണത്തിൽ പാട്ടിലാക്കി നിറുത്താനുള്ള വിസ്മയകരമായ ശക്തി അവയ്ക്കുണ്ടു്. സാമാന്യവിഷയത്തെയും അസാമാന്യമെന്ന തരത്തിൽ പ്രകാശിപ്പിക്കുന്ന ഒരു കഴിവും അവയ്ക്കുണ്ടു്. പിന്നെ അത്യുത്കൃഷ്ടചിന്തകൾക്കു് ആരൂപംകൊടുത്തു് അവതരിപ്പിച്ചാലുള്ള കഥ പറയാനുണ്ടോ? അതിനാൽ, തിരുക്കുറൾ നേടിയിരിക്കുന്ന ലോകാരാധനയുടെ കാരണം എന്താണെന്ന് ഈ വസ്തുതകൾ വെളിവാക്കുമല്ലോ.

തന്റെ ചിന്തകൾക്കു രൂപം കൊടുക്കുന്ന അക്ഷരസ്വരൂപമായ ഭാഷയെ സ്മരിക്കാൻ അതിന്റെ ആദ്യക്ഷരത്തെയും തന്റെ ചിന്താവിഷയമായ പ്രപഞ്ചത്തിനു കാരണമായ ആദിഭഗവാനേയും ഒരുമിച്ചു സ്മരിച്ചുകൊണ്ടാണു ആ മഹാൻ തന്റെ പ്രബന്ധം ആരംഭിക്കുന്നതു്. അങ്ങനെ ഈശ്വരസ്തുതികഴിഞ്ഞു് വൃഷ്ടിമാഹാത്മ്യം, സന്ന്യാസിമാഹാത്മ്യം, ധർമ്മമാഹാത്മ്യം എന്നിവയെപ്പററി പരിഗണിച്ചിട്ടാണു് ഗാർഹസ്ഥ്യചിന്ത. എന്തൊരുത്കൃഷ്ടമായ കുഡുംബജീവിത ചിത്രമാണു് വള്ളുവർ വരച്ചുകാണിക്കുന്നതു്. ഈ വിഷയത്തിൽ ഇതിൽ കൂടുതൽ പരിശുദ്ധവും മധുരമോഹനവുമായ ചിന്തകൾ ഏതുസാഹിത്യം പരിശോധിച്ചാലും ചുരുക്കമേ കാണൂ. ഗൃഹിണിയുടെ പാതിവ്രത്യനിഷ്ഠ, സന്താന വാത്സല്യം എന്നിവമാത്രമല്ല അതിഥിപൂജ, മധുരഭാഷണം, കൃതജ്ഞത, സമചിത്തത, അടക്കം, ആചാരനിഷ്ഠ, ക്ഷാന്തി അനസൂയ എന്നു് എത്രയെത്ര ഉത്കൃഷ്ടസംഗതികളെപ്പററിയാണു് സാർവ്വജനീനമായ അംഗീകാരം അർഹിക്കുന്ന ചിന്തകൾ ആവിഷ്കരിച്ചിട്ടുള്ളതു്. ഗൃഹസ്ഥധർമ്മമാണു് വള്ളുവരുടെ സമ്പൂർണ്ണമായ പ്രശംസ അർഹിച്ചിട്ടുള്ള വിഷയം. എങ്കിലും സന്ന്യാസത്തിന്റെ മഹിമയും അദ്ദേഹം കുറവില്ലാത്ത ആദരവോടെ പ്രകാശിപ്പിക്കുന്നുണ്ടു്. മാംസവർജ്ജനം, തപസ്സ്, സത്യം, അക്രോധം, അഹിംസ, വൈരാഗ്യം തുടങ്ങിയ എത്രെല്ലാം കാര്യങ്ങളെപ്പററി ആ മഹാൻ ലോകക്കു് മാർഗ്ഗദീപങ്ങൾ സ്ഥാപിച്ചിട്ടില്ല?

അർത്ഥകാണ്ഡം മുഖ്യമായി രാജനീതിയെ ആസ്പദമാക്കിയുള്ളതാണെന്നു പറയണം എങ്കിലും സാമാന്യന്മാരുടെ ജീവിതത്തെ പൂർണ്ണമായും സമാദരിച്ചുകൊണ്ടാണു ആ കാണ്ഡത്തിലെയും പ്രതിപാദനം. അങ്ങേയററത്തെ ആദരവു അർഹിക്കുന്നവയാണു് ആ ചിന്തകൾ.

മൂന്നാമത്തെ വിഭാഗത്തിലെ പ്രതിപാദനം അല്പം വ്യത്യസ്തമായ രീതിയിൽ ആണ്. വിവാഹ ബന്ധത്തിൽ ഏർപ്പെടുന്നതിനു മുമ്പ് പ്രണയ ബദ്ധരായ യുവതീയുവാക്കന്മാരുടെ ഹൃദയ ബന്ധങ്ങളാണ് ഈ വിഭാഗത്തിലെ ആദ്യഭാഗത്തിലെ വിഷയം. വിവാഹ ശേഷമുള്ള സംയോഗ വിയോഗങ്ങൾ പിന്നെയുള്ള ഭാഗത്തും. ഒരു നീതിശാസ്ത്രജ്ഞനേക്കാൾ കൂടുതലായി ഒരു ഭാവഗായകനെയാണ് ഈ ഭാഗത്തിൽ നാം കാണുന്നത്. വള്ളുവരുടെ കാലത്തെ സമൂഹ ജീവിതരീതികളും അന്നത്തെ വികാര പ്രകാശനരീതികളും എല്ലാം ആകർഷകമായി കാണാവുന്നതാണ്. ഈ ഭാഗത്തിൽ എങ്കിലും കുറളിനു ആകപ്പാടെ വിലയിരുത്തുമ്പോൾ ഒന്നാമത്തെ കാണ്ഡത്തിനു (അറത്തുപ്പാലിനു) സർവ്വോന്നതസ്ഥാനവും രണ്ടുംമൂന്നും കാണ്ഡങ്ങൾക്കു (പൊരുട് പാലിനും കാമത്തുപ്പാലിനും) അനുക്രമം കുറയുന്ന സ്ഥാനങ്ങളും അനുവദിക്കാമെന്നുതോന്നു.

മഹത്തായ കുറളിന്റെ ഒരു ബാഹ്യരേഖമാത്രം മുകളിൽ വരച്ചുവെന്നേയുള്ളു. അതിലെ അനർഘമായ ചിന്തകൾ ഇവിടെ ഉദ്ധരിക്കുന്നില്ല. അവ ഈ ഗ്രന്ഥത്തിൽനിന്നു് ആസ്വാദിക്കാവുന്നതാണല്ലോ.

ഇത്ര മഹത്തായ ഒരു ഗ്രന്ഥത്തിലെ ചിന്താസമ്പത്തു് മലയാളത്തിലേക്കു പകൎന്നുതന്ന ശ്രീ ഭാസ്കരൻ നായർ സർവ്വഥാ പ്രശംസ അർഹിക്കുന്നു. വേറെ കുറെ പരിഭാഷകൾ മലയാളത്തിൽ വന്നിട്ടുള്ളതു കൊണ്ടു് ഇതിന്റെ വിലയ്ക്കു് ഇടിവുതട്ടുന്നതായും കരുതാനില്ല ഒന്നാമത്, ഞാൻ മുകളിൽ സൂചിപ്പിച്ചതു പോലെ ശ്രീ ഭാസ്കരൻ നായർ ഒരു തരത്തിൽ സ്വതന്ത്രമായ ഒരു വ്യാഖ്യാനം കൂടി അവതരിപ്പിക്കുകയാണ് ഈ തർജ്ജിമയിൽ. അദ്ദേഹത്തിന്റെ സ്വതന്ത്രവ്യാഖ്യാനത്തെപ്പററി നിശ്ചയമായും അഭിപ്രായ ഭേദങ്ങൾ

വരാവുന്നതാണു്. എങ്കിലും കുറളിനോടു അതിരുകടന്ന പക്ഷപാതമുള്ള ഒരു സഹൃദയന്റെ വ്യാഖ്യാനം എന്ന നിലയ്ക്കു് ശ്രീ ഭാസ്കരൻനായരുടെ ഈ ഭാഷാ അനുവാദം നിശ്ചയമായും ശ്രദ്ധ അർഹിക്കുന്നുണ്ടു്. അല്ലെങ്കിൽ കുറളിനെ ആധാരമാക്കി ശ്രീ. ഭാസ്കരൻനായരുടെ ചിന്തകൾ കൈക്കൊണ്ട രൂപമാണു് ഇതെന്നു കല്പിച്ചാലും ഇതിന്റെ വിലയ്ക്കു കുറവു പററുകയില്ല. ഭഗവത്ഗീതക്കു് മലയാളത്തിൽതന്നെ അനേകം പരിഭാഷകളും വ്യാഖ്യാനങ്ങളും ഉണ്ടു്. അവയെല്ലാം തന്നെ ഒന്നല്ലെങ്കിൽ വേറൊരുതരത്തിൽ പ്രയോജനകരമായിത്തന്നെ പ്രചരിക്കുന്നു. അതേവിധത്തിൽ കുറളിന്റെ തർജ്ജമകളും നിശ്ചയമായും ഭാഷയെ പോഷിപ്പിക്കാൻ പ്രയോജനപ്പെടും.

ശ്രീ. ഭാസ്കരൻനായർ ഈ പരിഭാഷയെപ്പററി പറയാനുള്ളതെല്ലാം വിസ്തരിച്ചു് പറഞ്ഞിട്ടുള്ളതുകൊണ്ടു് ആ അംശത്തിലേയ്ക്കു് ഞാൻ പ്രവേശിക്കുന്നില്ല. ഓരോ കുറളിനെയും എടുത്തു് ഭാസ്കരൻനായരുടെ തർജ്ജമയുമായി താരതമ്യപ്പെടുത്താനോ ഈ തർജ്ജമയെ മററു തർജ്ജമകളുമായി തട്ടിച്ചുനോക്കാനോ ഞാൻ മുതിരുന്നില്ല. അത്രത്തോളം പ്രയോജനമില്ലാത്തതും മററു ഭാഷാന്തരകർത്താക്കൾക്കു അസുഖകരമായി പരിണമിച്ചേക്കാവുന്നതും ആയ ഒരു യത്നമായിരിക്കും അതു്. ശ്രീ ഭാസ്കരൻനായരുടെ ഈ യത്നം ഭാഷയ്ക്കു വിലയേറിയ ഒരു സംഭാവനയാണെന്നു് പറഞ്ഞുകൊണ്ടും ഈ കൃതിയെ സന്തോഷപുരസ്സരം സ്വാഗതം ചെയ്തുകൊണ്ടും ഞാൻ വിരമിക്കുന്നു. ശ്രീ ഭാസ്കരൻനായൎക്കു ഹൃദയംഗമമായ അഭിനന്ദനങ്ങളും വിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.

കേരളപ്രഭ, തിരുവനന്തപുരം.
൨൪-൧൦-൧൯൩൧. } ശൂരനാട്ടു കുഞ്ഞൻപിള്ള.

*From,*

G. BHASKARAN NAIR

Purakkamam, Ampalathura

TRIVANDRUM-8.

*30th August 1959.*

*To,*

SRI. K. KAMARAJA NADAR
Chief Minister, Madras State,
MADRAS.

*Honoured Sir,*

***Sub: My offer to analyse to ond reveal the wonderful Spiritual and scientific secrets of Tirukkural.***

When I Started making a deep and detailed study of Tirukkural I was really startled to herald a new World in it - a world that I have never had seen. As unable to bear or withstand its powerful light that struck against me I closed the book as one closes his eyes against the powerful Sun. I pondered over this, days and nights, with mixed feelings. Opening the book again I, from a distance, examined a few further lines. Spiritualism involved in the extrimity of science is found any where in the book as the sun found reflected any where in the ocean or a clear body of water.

My undoubted conclusion is that I shall be able to ecko the almost true tone of Tirukkural provided I am devoted fully for its researches. In no way I am venturing or fearing to say this. Touching its spiritual greatness I must say Thirukkural begins

where Bhagawat Gita exited. Truely speaking, Tirukkural is not a matter for discussion or discourses as it remains to dismiss discussion and discourses.

I shall prepare a thesis on Tirukkural and send it to you if your Government are earnest about the propagation of Truths of Tirukkural.

As ambitious, as I am, I wrote to the Chairman, Tamil Board of Studies, University of Madras for his official support and patronage of my researches. But I am not worried over his wholesale silence· Perhaps it may not speak well of one from Kerala to speak of Tirukkural much more to make researches on it.

Now that, I am writting, to you as the head of Government of Madras, promising my first thesis on Tirukkural to be sent to you, when called for, for your kind examination and further what ever action you may deem fit either to reject or to accept my offer.

*Yours faithfully,*

Singed)

# വിഷയവിവരം

## തിരുക്കുറൾ — ധർമ്മകാണ്ഡം


I പീഠിക.
II ഗൃഹസ്ഥാധർമ്മാശ്രമം
III സന്ന്യാസധർമ്മാശ്രമം
IV ഭാഗ്യം

അധികാരം — വിഷയം

**I പീഠിക.**

1. ഭഗവത്സ്വരൂപസ്തുതി
2. ആകാശമഹത്വം
3. സന്ന്യാസിമഹാത്മ്യം
4. ധർമ്മപ്രചോദനം

**II ഗൃഹസ്ഥധർമ്മാശ്രമം**

5. കുടുംബജീവിതം
6. സഹധർമ്മിണിഗുണം
7. സന്താനലബ്ധി
8. സ്നേഹം
9. ആതിഥ്യം
10. മധുരഭാഷണം
11. പ്രത്യുപകാരബോധം
12. നിഷ്പക്ഷപാതിത്വം
13. അടക്കം
14. സദാചാരം
15. പരസ്വവിരതി
16. ക്ഷമാശീലം
17. അസൂയാരാഹിത്യം
18. ദുരാഗ്രഹരാഹിത്യം
19. പരദൂഷണവിഹീനത
20. വ്യർത്ഥഭാഷണവിഹീനത
21. ദുഷ്കർമ്മഭീതി
22. പരോപകാരബോധം
23. ഉദാരശീലം
24. പുകഴ്

**III സന്ന്യാസധർമ്മാശ്രമം.**

25. കാരുണ്യഗുണം
26. പിണവർജ്ജനം
27. തപസ്സ്
28. നിഷിദ്ധാചാരം
29. നിർവ്യാജത്വം
30. സത്യസന്ധത
31. അക്ഷോഭം
32. ദ്രോഹവൃത്തിവിഹീനത
33. അഹിംസ
34. അസ്ഥിരത
35. സന്ന്യാസം
36. സ്വസ്വരൂപബോധം
37. വിരക്തി

**IV ഭാഗ്യം.**

38. വിധി

# ധർമ്മകാണ്ഡം

പീഠിക

## അധികാരം ഒന്നു് — കടവുൾ വാഴ്ത്തു്

### ഭഗവത്സ്വരൂപസ്തുതി

**മൂലം:**

അകരമുതലവെഴുത്തെല്ലാ മാതി
പകവൻ മുതറേറ ഉലകു. 1

**ഭാഷ:**

**ഏറിക്കാണും ജഗത്തും വടിവൊടു വടിവ-**
**റവുള്ളതിൻ മുന്നി, ലെങ്ങും**
**തേറിക്കാണുന്ന മെയ്യായുയിരിഹ, വടിവോ-**
**ടക്ഷരം നാദരൂപം**
**അപ്രത്യക്ഷ പ്രപഞ്ചപ്പൊരുളതിലുലകം**
**മുന്തിനിന്നിങ്ങരൂപാ**
**രൂപം പ്രത്യക്ഷമാകുന്നറിയുക, ഭഗവാൻ**
**തന്നെ യൊക്കെക്കുമാദി.**

**സാരം:**

എത്രയും പ്രകടമായ സാക്ഷാൽക്കാര പദ്യമാകുന്നു ഇതു്. മൂലപദ്യത്തിൻെറ വ്യാഖ്യാനം അവതാരികാ കർത്താവു് വിശദമാക്കിയിട്ടുണ്ടു്. അകരം എന്ന പദപ്രയോഗത്താൽ മൂലഗ്രന്ഥകാരൻ ഈ പദ്യത്തിനു് കൈവരുത്തിയിരിക്കുന്ന അർത്ഥവൈശിഷ്ട്യം പരിപൂർണ്ണമാണു് 'അക്ഷരങ്ങൾക്കു 'അ' എന്ന അക്ഷരം ആദിയായിരിക്കുന്നതുപോലെ ഈ ലോകത്തിനു് ഈശ്വരൻ ആദിയായിരിക്കുന്നു.' എന്നും മററും തമിഴ് വ്യാഖ്യാനങ്ങളിലും ഭാഷാന്തരങ്ങളിലും അർത്ഥപ്പെടുത്തിക്കാണുന്നതു് ഈ പദ്യത്തിൻെറ വെറും കേവലാർത്ഥമാണു്.

അരൂപരൂപങ്ങൾ രൂപരൂപങ്ങൾക്കാധാരവും അധിഷ്ഠാനവുമാണെങ്കിലും അരൂപരൂപങ്ങളെ മറയ്ക്കുംവിധം അവയെ പിന്നിലാക്കിക്കൊണ്ടു് മുൻഗണനയ്ക്കർഹമെന്നോണം മുന്തിനിന്നു് രൂപരൂപങ്ങൾ കൺമുമ്പിൽ വിഷയങ്ങളായി കാണപ്പെടുന്നു

അങ്ങനെ നമ്മുടെ മുമ്പിൽ ഈ ജഗത്തു് (ഏറി) കാണപ്പെടുന്നു. ഉയിരിലാണു് ഉടലിരിക്കുന്നതു് എങ്കിലും നമുക്കു തോന്നുന്നതു് ഉടലിനുള്ളിൻ ഉയിരിരിക്കുന്നു എന്നാണു്. ശബ്ദം ഉച്ചരിക്കേണ്ട വിധങ്ങളുടെ അടയാളങ്ങൾ മാത്രമാണു് അക്ഷരങ്ങൾ എന്നു നാം വ്യവഹരിച്ചാലും സത്യത്തിൽ അക്ഷരങ്ങളും ക്ഷരങ്ങളാണു്. അങ്ങനെ ഉച്ചാരണത്തെ ആധാരമാക്കി എഴുത്തുകൾ ഉണ്ടായാലും എഴുത്തുകളിൽനിന്നും ഉച്ചാരണങ്ങൾ ഉണ്ടാകുന്നു എന്നാണു ഭാവം. ഇപ്രകാരം, മുൻ, പിൻ എന്നും രൂപം, അരൂപം മറവുമുള്ള തക്ക (ഭേദ) ങ്ങൾക്കിടക്കൊടുക്കുന്നതെല്ലാം നശ്വരവുമാണു്. അപ്പോൾ ഉണ്ടായിയെന്നോ, നശിച്ചുവെന്നോ ഇല്ലാത്ത ഒരു വസ്തുവായിരിക്കണം ഉണ്ടായി എന്നും നശിച്ചു എന്നും ഉള്ളവയ്ക്കെല്ലാം ആദിയും കാരണവും. ഇതിനെയാണു് 'എല്ലാമാദിപകവൻ' എന്നു മൂലത്തിലും 'ഭഗവാൻ തന്നെയൊക്കെക്കമാദി' എന്നു പ്രകൃതവിവർത്തനത്തിലും വിവക്ഷിച്ചിരിക്കുന്നതു്. ഇല്ല രൂപമോ അരൂപമോ അല്ലാത്തതിനാൽ അരൂപാരൂപമാണു് എന്നാൽ ഉടൽ മുന്തിനിന്നു് ഉയിരിനെ മറയ്ക്കുന്നതുപോലെയും അക്ഷരങ്ങളിൽ നിന്നുമാണു് ശബ്ദം ജനിക്കുന്നതെന്നു തോന്നുന്ന പോലെയും നമുക്കു മുന്നിൽ മുന്തിനിൽക്കുന്ന പ്രത്യക്ഷജഗത്തിൽക്കൂടി ഭഗവാൻ സർവ്വദാ എങ്ങും ആക്കും എത്തുപെട്ടവ (പ്രത്യക്ഷ)നായിരിക്കുന്നു എന്നു സാരം. മേശക്കു് മരം പോലെയും പ്രകാശത്തിനു ദീപം പോലെയും ആഭരണത്തിനു സ്വർണ്ണം എന്ന പോലെയും ഈ ജഗത്തിൽ ഭഗവാൻ മുൻപിനാലേ സാക്ഷാത്കരിച്ചുതന്നെയാണിരിക്കുന്നതു് എന്നു് താല്പര്യം.

ഇനി ഈ അർത്ഥം മൂലപാഠത്തിലുള്ളതാണോ എന്നു് വ്യാഖ്യാനങ്ങളിൽ കൂടി തിരുക്കുറൾ പഠിച്ചവർക്ക് സംശയം തോന്നാം. മൂലപാഠം നോക്കുക.

അകരമുതലവെഴുത്തു്, മുതറേയുലക
എല്ലാമാതി പകവൻഎന്നന്വയം

കാരം-അവയവം-രൂപം-രൂപരൂപം-പ്രത്യക്ഷം—സഗുണം
അാകാരം-അരൂപാരൂപം-അപ്രത്യക്ഷം-നിർഗ്ഗുണം.

എഴുന്തു് എഴുമ്പി (പൊങ്ങി) നിൽക്കുന്നതു്-പ്രത്യക്ഷമായിരിക്കുന്നതു്.

മുതല-മുൻ നില്ക്കുക, ആരംഭമായിരിക്കുക.

**മൂലം:**

കററനോലായ പയനെൻ കൊൽ വാലറിവ-
നററാറ തൊഴാരെനിൻ 2

താനിത്തത്വം പഠിച്ചും മതിയൊടു ബഹുവി-
ജ്ഞാനഭാണ്ഡം വഹിച്ചും
തന്നത്താൻ ചിന്തചെയ്യും കരുതുക മനുജ!
നിഷ്ഫലം നിൻ പ്രയത്നം;
പൂർണ്ണത്വം പെററുവാണോരനുഭവമറിയും
ജ്ഞാനരൂപസ്വരൂപം
തന്നിൽത്താൻ കണ്ടു താനേതനതടി പണിയു-
ന്നില്ലയിങ്ങെന്നുവന്നാൽ

**സാരം:**

അറിവല്ല, അനുഭവം ഒന്നേ ഉത്തമം. ഇതു് തനിക്കു തന്നിൽതന്നെ സംഭവിക്കേണ്ടതുമാണു്. പഞ്ചസാരയുടെ മധുരം നാക്കിനു സ്വന്തമായിട്ടില്ലെങ്കിൽ പഞ്ചസാരയുടെ മാധുര്യം അനുഭവിക്കാൻ കഴിയുകയില്ല. അങ്ങനെ സർവ്വരസങ്ങൾക്കും ആദിനാക്കുതന്നെയാണു്. അതുപോലെ ജഗത്തിന്നാദി കാരണം ഈശ്വരനാണെന്നറിയുന്നതിനേക്കാൾ അനുഭവിക്കുന്നാപക്ഷം ആ ഈശ്വര സ്വരൂപം തൻേറതുതന്നെ എന്നു കാണും ഇതനുഭവിച്ചറിയുന്നതിനാൽ മാത്രം ആനന്ദം (പേരിമ്പം) ഉദിക്കുന്നു.

**മൂലം:**

മലർമിശൈ യേകിനാർ മാണടി ശേർന്താർ
നിലമിശൈ നീടു വാഴ്‌വാർ 3

ശുദ്ധപ്രേമപ്രസൂനപ്പരിമളമുണരാ-
നന്യമായ് ചെന്നണഞ്ഞാൽ

മദ്ധ്യേ വാട്ടും സുമം, തൻ പരിമള മതിനോം-
ടൊത്തു, മാണ്ടസ്തമിക്കും;
അസ്ഥിതാം പൂവിനില്ലേ, മലർമണ, മതുത-
ന്നാദിയാം മണ്ണിലേക-
ണ്ടെത്തുന്നോൻതന്നഖണ്ഡസ് സ്ഥിതിയൊട്ട പിരിയാ-
തുഴിമേലീട്ട വാഴും

**സാരം:**

പൂവിന്റെ മണം ഭൂമിയിൽനിന്നുമാണ് ലഭിക്കുന്നത് ഇങ്ങനെ ഭൂമിയിലുള്ള പൂമണം പൂവു വാടിയാലും ഉണ്ടായിരിക്കുമെന്നുള്ളതിനാൽ പൂവിന്റെ മണം ഭൂമിയിലേ കണ്ടറിയുന്നവന് ആ മണം അഖണ്ഡമായി നിലനിൽക്കുമെന്ന് താല്പര്യം. ഈശ്വരസ്വരൂപം അഖണ്ഡവും അതിനാൽ അനശ്വരവുമെന്ന സൂചന.

അഖണ്ഡസ്ഥിതി—ഉണ്ടാവുക, നശിച്ചു പോവുക എന്ന ഖണ്ഡിക്കപ്പെടാതെയുള്ള നിത്യത്വം.

**മൂലം:**

വേണ്ടുതൽ വേണ്ടാമെയിലാനടി ചേർന്താ
ർക്കിയാണ്ടു മിടുമ്പൈയിലൈ. 4

ആ തങ്കംപോയ് സുഖം വന്നിടുവതിനൊരുവ-
നെന്തുതാൻ വേണമെന്നാ-
'ലൊന്നും വേണ്ടേ തനിയ്ക്കെ'ന്നൊരുമനമതിനാൽ
വന്നീടും വേണ്ടതെല്ലാം
'വേണം' 'വേണ്ടെ'ന്ന രണ്ടും വിട്ടുമൊരു പ്രഭുവി-
നൊപ്പമായ് നില്പവന്നെ-
ക്കാണുമ്പോളോടി മണ്ടുന്നിടരുകളവനെ-
പ്പുണ്ടീടും പൂർണ്ണസൌഖ്യം.

ഒന്നിനേയും തള്ളുകയോ കൊള്ളുകയോ ചെയ്യാത്തവന് ഒരു ദുഃഖവും ഉണ്ടാകാൻ ഇടയില്ല.

മൂലം:

ഇരുൾ ചേർ ഇരുവിനൈയും ചേരാ ഇറൈവൻ
പൊരുൾചേർ പുകഴ്പുരിന്താർ മാട്ടു. 5

പുണ്യം പാപത്തിനൊക്കന്നിതല്ലിന്ന വല്ലമേ-
കീട്ടമിക്കർമ്മവും താ-
നെണ്ണിക്കണ്ടാ, ലിരണ്ടും, ജനനമതിനിയും
നൽകുവാൻ തുല്യയോഗ്യം,
പുണ്യത്തെപ്പാപതുല്യം മലിനതകളയാൻ
വിട്ടസർവേശ്വരൻ തൻ
കണ്ണായ് നിന്നിടുവോനെത്തൊട്ടുവതിന്നശ്രുതി-
ത്തിന്ന രണ്ടിന്നുമേമേൽ

സാരം:

പുണ്യ, പാപകർമ്മങ്ങൾ അജ്ഞാനപരങ്ങളും ഒന്നിനൊന്നു നിമിത്തമാകുന്നവയുമായതിനാൽ ഇവരണ്ടും നിത്യത്വത്തിന്നപകരിക്കാത്തവയത്രെ. ഈ രണ്ടും ഒഴിവായ പരമാത്മം നിത്യത്വത്തെത്തരുന്ന 'ഇരു വി പകലാററ വിടം ശുദ്ധനിലൈ.

മൂലം:

പൊറിവായിലൈന്തവിത്താൻ പൊയ്തീരൊഴുക്ക
നെറി നിൻറാർ നീടുവാഴ്‌വാർ 6

കാതും തൻ കണ്ണു, നാസം, വദനവുമുടലാൽ
ത്വക്കമീമർത്ത്യനെന്നും
പ്രീതിയുള്ളായ് നൽകിടുന്നങ്ങതിരസമവുപിൻ
വഞ്ചനയുള്ളറ നിൽക്കും;
വ്യർത്ഥൽ പഞ്ചേന്ദ്രിയം തന്നിട്ട മറിവഖിലം
മിഥ്യയായ് മാററിവയ്ക്കും
സാധനെന്നതാൻ ഭജിച്ചാൽ ധ്യാനമതഴിയും
നാളിലും നാശമില്ല

രണ്ടു കണ്ണുകൊണ്ട് ഒരു വസ്തുവിനെക്കണ്ടാലും കാഴ്ചയൊന്നായിട്ടാകുന്നുള്ളൂ. ഇന്ദ്രിയങ്ങൾ അഞ്ചുണ്ടായിരുന്നാലും അറിവൊന്നായുള്ളൂ

ഇങ്ങനെ നാനാത്വങ്ങളും ഏകോപിച്ചുള്ള ജീവാത്മാവാണെന്നറിഞ്ഞു് ഈ ജീവാത്മാവിനെയും അതിനോടു തന്മയപ്പെട്ടു നില്ക്കുന്ന പരമാത്മാവിനെയും ധ്യാനിക്കുന്നവൻ നാശമററവനായിത്തീരുന്നതാണു് പഞ്ചേന്ദ്രിയ ദ്വാരാ ഏർപ്പെട്ട ഭ്രമത്തെ (മായയെ) വീണ്ടും ചൈതന്യത്തിൽതന്നെ നിവർത്തിക്കേണ്ടതാണു്.

മൂലം:

തനക്കവമൈയില്ലാതാൻ താൾചേർന്താർക്കല്ലാ-
ലനക്കവമലൈ മാററലരിതു് 7

ചിത്തത്തിൻ വിഭ്രമംതാൻ മനുജനിലുളവാം-
മിമ്പതുമ്പങ്ങളെല്ലാം
നിത്യാനന്ദത്തിലാത്മാവൊരു പൊഴുതറിയു-
ന്നില്ലയിച്ചിത്തവൃത്തി
ഇത്ഥം തന്നാത്മരൂപം പ്രകൃതമൊരുപമാ-
ഹീനനാമീശപാദം
ചിത്തത്തിൽ ചേർന്നിടാതിബ്ഭവഭയമണുവും
താനേ വിട്ടെന്നതില്ലേ.

ചിത്തവൃത്തിയാലേർപ്പെടുന്ന സർവ്വവും അനാത്മാകാരവിഷയങ്ങളാണു്. തന്റെ ആത്മാകാരം തനിക്കു തെളിഞ്ഞുവരുന്നതോടുകൂടി അനാത്മാകാരങ്ങളെല്ലാംതന്നെ മാഞ്ഞുപോകുമെങ്കിൽ കൗമുദീകന്യയെന്ന സംസാര ദുഃഖത്തിനും ഭയത്തിനും നില്ക്കപ്പൊറുതിയില്ലാതെവരും സ്വസ്വരൂപം തുല്യതയററ ഈശ്വരസ്വരൂപംതന്നെയാണു് എന്ന സംശയരഹിതമായറിയുന്നവൻ സ്വയം മുക്തനായി ഭവിക്കുന്നു.

മൂലം:

അറവാഴിയന്തണൻ താൾചേർന്താർക്കല്ലാൽ
പിറവാഴി നീന്തലരിതു് 8

താൻകൊള്ളും മേന്മയെല്ലാമിതരനുമലിവോ-
ടേകിടും മർത്ത്യധർമ്മം
കയ്ക്കൊണ്ടീടാർമ്മവാരാന്നാധിയതിലവസാ-
നംവരെച്ചെന്നിടാത്തോൻ

മരിച്ചീടാനായ് ജനിച്ചും പുനരിവിടെ ജനി-
ച്ചീടുവോൻ തന്നെ വീണ്ടും
മരിച്ചും, ദുഃഖോൽഭവത്തിൻ മറുകരകയറാ-
ഞ്ഞിടാതായ് വരുമേൽ

മൎത്ത്യൻെറ ധൎമ്മം തൻെറ മേന്മക്കു കാരണമായിരിക്കുന്ന ജീവാത്മാവിനെയും ജീവാത്മാവിൻെറ വിഭൂതികളേയും വ്യഷ്ടിഭാവത്തിൽ കാണാതെ വ്യാപകമായിക്കാണുകയാണു്. ഈവിധം കാണുന്നതിൽനിന്നു അല്പമെങ്കിലും വ്യതിചലിച്ചാൽ വീണ്ടും ജനനമരണത്തിനിടയാകുന്നു.

മൂലം:

കോളിർപൊറിയിർ കുണമില വേയെൺകുണത്താൻ
താളെ വണങ്ങാത്തലൈ. ൯

ശൗചം, നല്പനസൂയയും ക്ഷമ, ദയാ,
പിന്നിടനായാസമോ-
ദൃഷ്ട്യം മംഗള, മസ്പൃഹാ പുനരകാ-
ൎപ്പണ്യത്തിനും മൂൎത്തിയെ
വാഴ്ത്താത്തോനിഹ, കേട്ടിടാത്ത ചെവിയും
കാണാത്തകണ്ണും കണ-
ക്കാത്തീടും ഗുണമററ ജീവിത സംര-
സ്സു ഭസ്സു കാണാത്തപോൽ.

സാരം:

ഒരു വൈഭവംകൊണ്ടുതന്നെ വിവിധേന്ദ്രിയങ്ങൾക്കും അതതുകളുടെ ഗുണത്തെ പ്രദാനംചെയ്തു നിൽക്കുന്ന ജീവേശ്വരൻെറ സിദ്ധഗുണവൈശിഷ്ട്യത്തെയറിയാത്തവന് പഞ്ചേന്ദ്രിയങ്ങളുടെ യഥാൎത്ഥ പ്രയോജനം സിദ്ധിക്കുന്നില്ല.

കാണാത്തകണ്ണു് —കണ്ടാലും കണ്ട പ്രയോജനം സിദ്ധിക്കാത്ത കണ്ണു്—ഞാട്ടുപോലെ കാണും.

മിഥ്യയായ പഞ്ചേന്ദ്രിയങ്ങളിൽകൂടി ഈ മായാ ജഗത്തു് ന്ദ്രുലു പെട്ടതായി ഭവിക്കുന്നതു് സത്യത്തെ സാക്ഷാല്ക്കരിക്കുന്നതിനു് ഉതകു

മാറാണ്. ഇന്ദ്രിയങ്ങളുടേയും, ഉപാധിയുടെ തന്നെയും പരമോദ്ദേശ്യമായ സാക്ഷാല്ക്കാരത്തിനുതകാത്ത ഉപാധിയുടേയോ ഇന്ദ്രിയങ്ങളുടേയോ വ്യാപാരം കൊണ്ട് വ്യാപാരമില്ലാതിരുന്നാലുള്ള ഫലമേ ഉണ്ടാകുന്നുള്ളൂ.

മൂലം:

പിറവിപ്പെരുങ്കടൽ നീന്തുവർ നീന്താർ
ഇറൈവനടി ചേരാതാർ. 10

ഭിന്നിച്ചേറ്റവും പ്രപഞ്ച പ്രളയത്തിന്നുദയം
സംകല്പാദിയായ്നി-
ന്നൊന്നായ് പിന്നീടൊടുങ്ങും നിലയിലുമണുവും
തന്നിലയ്ക്രമമെന്യേ,
നിന്നീടും തന്നഖണ്ഡപ്രഭയൊടു സ്വയമി-
ങ്ങീശനായ്ത്തീർന്നിടാത്താ-
നെന്താം കുന്നം ഭവാംഭോനിധിയുടെ നടുവിൽ
തന്നെ നീളാതെ നീന്തും

സ്ഥൂലാദി പ്രപഞ്ചം മുതൽ കാരണാത്മക സമഷ്ടി ചൈതന്യഭാവത്തിലിരിക്കുന്ന ഈശ്വരൻവരെ തങ്കലുത്ഭവം.

ഇപ്രകാരം ഈ അധികാരം "തത്വമസി" മഹാവാക്യത്തിൽ (1-ാം പദ്യം) തുടങ്ങി അഹം ബ്രഹ്മാസ്മി (10-ാം പദ്യം) യിൽ അവസാനിക്കുന്നു എന്നു വ്യക്തമാണ്. ഇതിനുള്ളിൽ ഈശ്വരൻ ജ്ഞാനസ്വരൂപി (പദ്യം 2) നിരന്തരപ്രബുദ്ധൻ, (പദ്യം 3) നിത്യമുക്തൻ, (പദ്യം 4) അകർത്താവ്, (പദ്യം 5) നിത്യപരിശുദ്ധൻ, (പദ്യം 6) അതുല്യൻ, (പദ്യം 7) സർവ്വവ്യാപി (പദ്യം 8) യും ആയ അഷ്ടഗുണസ്വരൂപി എന്നു വർണ്ണിക്കപ്പെട്ടിരിക്കുന്നതായും കാണാം.

---

# അധികാരം രണ്ട്. വാൻചിറപ്പ്

## ആകാശ മാഹാത്മ്യം

---

ഈ അധികാരത്തിന തമിഴ് വ്യാഖ്യാനങ്ങളിലും "മഴയുടെ മാഹാത്മ്യം" എന്ന പേര സ്വീകരിച്ചിരിക്കവെ പ്രകൃതത്തിൽ ആകാശത്തിന്റെ മാഹാത്മ്യം എന്ന പേര് പറയുന്നതിന്റെ കാരണം മുഖവുരയിൽ സോദാഹരണം പ്രതിപാദിച്ചിട്ടുണ്ട്.

**മൂലം:**

വാനിൻറുലകം വഴങ്കിവരുതലാ-
റ്റാനമിഴ്തമെൻറുണരൽ പാററു. 11

**ഭാഷ:**

താണുവന്നുകേമററുമോളിൽ .
പേണിവച്ചുഥ പൊഴിച്ചുലകിന്നായ്
ജീവനം തരുകയാലിഹ വാനം
ജീവനുള്ളാരമൃതെന്നറിയേണം

**സാരം:**

ജവുളിക്കടക്കാരൻ തുണി മുറിച്ചുകൊടുക്കുന്നതിനെ "ഇൻറു" എന്ന തമിഴ് വാക്കുകൊണ്ടു കുറിയ്ക്കുകയില്ല. എന്നാൽ അമ്മ കുഞ്ഞിന പാല് കൊടുക്കുന്നതിനെ കുറിയ്ക്കാൻ "ഇൻറു" എന്ന വാക്കുപയോഗിക്കാം. ഈ പാലൂട്ടലിൽ മാതാവ് തന്റെ ദേഹത്തിന്റെയും പ്രാണന്റെയും അതായത് തന്റെ തന്നെ ഒരംശം ഊററി കുഞ്ഞിന പകർന്നുകൊടുക്കുക എന്നാണ്.

(൧) വാൻ—അമിഴ്തം എൻറുണരൽ പാററു—ആകാശം അമൃതാണെന്നറിയേണ്ടതാണ്

അമ്മ പാലുണ്ടാക്കാൻ കൂടുതൽ ആഹാരം കഴിച്ചുകൊള്ളുന്നതുപോലെ ആകാശവും (മഴ പെയ്യുന്നതിന വേണ്ടി) സമുദ്രജലത്തെ ആവിയാക്കി തന്നിൽവച്ചു കരുതിക്കൊള്ളുന്ന മൂലപദ്യത്തിൽ "വാനിൻറു" എന്ന മാത്രം പറഞ്ഞിരിക്കുന്നതിനാൽ തന്റെ അംശം തന്നെ പകർന്ന എന്ന അർത്ഥവും വ്യഞ്ജിക്കുന്ന "വാൻ" പദത്തിന മഴയെന്നർത്ഥം കല്പിക്കുകയാണെങ്കിൽ അതോടെ തിരുവള്ളുവരുടെ ആശയത്തിന്റെ ഗൂഢത്വസ്വരൂപം നഷ്ടമാക്കപ്പെട്ടുപോകുന്നതായി കാണാം. പണ്ഡിത

ങ്ങളുടെ ഉത്ഭവക്രമമനുസരിച്ച് ആകാശത്തിൻെറ സ്ഥൂലരൂപാംശങ്ങളത്രേ വിപരീതരംഗന്യായേന മററു നാലുഭൂതങ്ങളുമായി പരിണമിക്കുന്നതു്. എന്ന പരമാർത്ഥത്തിൻെറ വെളിച്ചത്തിൽ ഒരു ചിന്തകനെ സൃഷ്ടിരഹസ്യത്തേയും വൈചിത്ര്യത്തേയും തുറന്നു സ്പഷ്ടമാക്കി കാണിക്കാൻ തിരുവള്ളുവരുടെ തിരുതൂലിക തുനിഞ്ഞെഴുതിയിരിക്കുന്ന മൂലപദ്യത്തെ എത്രതന്നെ വ്യാഖ്യാനിച്ചാലും മതിയാകയില്ല. അമൃതെന്നു പറഞ്ഞതിനാൽ എല്ലാമായും ഒന്നുമല്ലാതെയുമുള്ള ആകാശത്തിൻെറ നിത്യതയെ കുറിക്കുന്നു. മഴയുടെ കാര്യത്തിലാണെങ്കിൽ അതിന് 'ല്ലാ എന്നു പറയാനുള്ളവയിൽ "നിത്യത്വം" പ്രഥമസ്ഥാനമർഹിക്കുന്നതുമാണല്ലോ.

മൂലം:

തുപ്പാക്കുത്തുപ്പായ തുപ്പാക്കിത്തുപ്പാർക്കു
ത്തുപ്പായ തൂ ഉ മഴൈ. 12

ഉണ്ണുവാൻ തരുമുണർച്ച, തരുന്നു-
ണ്ടൂണിലുണ്ണുമൊരുണർവു മതോടെ
തന്നുണർച്ചയതുണർവിനു, മെന്നായ്
വന്ന വൃഷ്ടി ചൊരിയുന്നിതുവാനം

വിവർത്തനാർത്ഥം സ്പഷ്ടം.

സമുദ്രജലത്തെ ആവിരൂപത്തിൽ നിരന്തരം മുകളിൽ അയച്ചുകൊണ്ടിരിക്കവെ ആകാശം അതിനെ മഴയാക്കി താഴോട്ടയച്ചു കൊണ്ടിരിക്കുന്നു ഇങ്ങനെ വേറൊരു വേലിയേററവും, വേലിയിറക്കവും ആകാശത്തും സംഭവിച്ചുകൊണ്ടിരിക്കയാണല്ലോ. വെടിമരുന്നു പ്രയോഗത്തിലും വെടിമരുന്നു ഒട്ടു ദൂരെ മുകളിൽ ചെന്നു് "ഇടിയും മിന്നലും" കാട്ടിയിട്ടു നിലം പതിക്കുന്നപോലെ ആകാശത്തിൻെറ അദ്ധ്യക്ഷതയിൽ മഴപെയ്യിക്കാൻ നടന്നുകൊണ്ടിരിക്കുന്ന ഒരു തുപ്പാക്കിപ്രയോഗത്തിനിടയ്ക്കു് ഒന്നിനും ഒരു കുറവോ നാശമോ ഉണ്ടാകാതെ ജഗത്തിൻെറ സ്ഥിതിസമത്വവും. സനാതനതത്വവും മൂലപ്രകൃതിയുടെ ദിവ്യഹസ്തങ്ങളാൽ എങ്ങനെ നിർവഹിക്കപ്പെട്ടുപോരുന്നു എന്നും ഈ പദ്യം യുക്തിയുക്തം സ്ഥാപിക്കുന്നു. കൂടുതൽ വിവരിക്കുക ഇവിടെ എളുപ്പമല്ല.

മൂലം:

വിണ്ണിൻറു പൊയ്പ്പിൻ വിരിനീർ
വിയനുലകത്തുണ്ണിൻറുടററം പശി 13

ഈററ, വാനം, മിനി വൃഷ്ടി തരാഞ്ഞാൽ
ചുററുമാഴിയെഴ മൂഴിയുമൊന്നായ്
ചുററു, മൂണു കുറയും, പശിപൊങ്ങും,
അററമററ ദുരിതത്തെ വളത്തും.

ഭൂമി കടലിനിടിയിൽ കിടന്നിട്ടും ജീവികൾ ആകാശമഴയെ ററ ണ്ട യിരിക്കുന്നു. ഇവിടെ ഗുണമററ ആകാശം സത്യത്തിൽ ഒരു ഗുണക്കുന്നു പോലെ മുകളിൽ പൊങ്ങിനിൽക്കുന്നതായിക്കാണാം. ഇതു കണ്ടിട്ടായിരിക്കണം തത്വരായർ;

‘ഗുണമെന്നന്നായിരുന്നെങ്കിലെങ്ങുമേ
ഗുണമററവനും ഞാനായിരുന്നാൽ
ഗുണയെന്നു കൂട്ടിന്നൊരുത്തരുമില്ലെങ്കിൽ
ഗുണമന്നേ തീർന്നേനെൻറ കമ്മതിഷ്ടം’

എന്നു പാടിപ്പോയതു്.

മൂലം.

ഏരിനഴാ—അ—ഉഴവർ പുയലെന്നും
വാരിവളങ്കുററിക്കാൽ 14

വൃഷ്ടിയററ നില വന്നുഭവിച്ചാൽ
പുഷ്ടിയററു പൊരിയുന്നിതു പാടം,
തുഷ്ടിയോടുഴവർ മാടുകളും പൂട്ടി-
ക്കഷ്ടം, മൂഴിയുഴുമെന്നതുമില്ലേ

സാമാന്യാർത്ഥം സ്പഷ്ടം.

മൂലം:

കെടുപ്പതൂഉം—കെട്ടാക്കുച്ചാർവ്വായ്മററാങ്കേ-
യെടുപ്പതൂഉം—എല്ലാ മഴൈ 15

പെയ്തിടാതെ കെടുത്തും പുനരെന്നു-
പ്പെയ്തുമാർത്തിയുലകത്തിനണക്കും;
കഷ്ടമീവകയകററിടുവാനും
വൃഷ്ടിതന്നെ ശരണം, മഴസർവ്വം.

മൂലം:

വിശുമ്പിറതുള്ളി വീഴിനല്ലാൻ മററാങ്കേ
പശുമ്പുററലൈ കാൺപരിതു 16

വിണ്ണിൽനിന്നു ചെറുതുള്ളികൾ വീഴി-
ല്ലെന്നിടത്തു പൊറുതിയ്ക്കിടമെന്തോ?
കനകാഭമൊത്ത പുല്ക്കൊടിപോലും
മന്നിലററമില വന്നുനശിക്കും.

മൂലം:

നെടുങ്കടലുന്തനീർമൈകുൻറുന്തടിന്തെഴിലി
താനൽകാതാകി വിടിൻ 17

മിന്നിനിന്നു, ഘനമൊട്ടൊപ്പി-
വിണ്ണിനീര ചൊരിയാതെയിരുന്നാൽ
വന്നിടുന്നിഹവു തന്നുമലിന്നാം
വണ്ണമേറിന നെടും കടലിന്നും

കടലിൻെറ ഇരിപ്പിടത്തിനു മാത്രമല്ല, നിലനില്പിനും ആകാശം തന്നെ ആധാരം എന്നു സൂചിപ്പിക്കുകയും സ്ഥാപിക്കുകയും ചെയ്യുന്നു.

മൂലം:

ചിറപ്പൊടു പൂശനൈ ചെല്ലാതുവാനം
വറക്കുമേൽ വാനോർക്കുമീണ്ടു 18

വാൻ വറണ്ടു മഴ നിന്നിടുമെന്നാൽ
വാനവർക്കിടരുണ്ടു കണക്കെ
ഗാനമോട്ടുലക ചെയ്തിടുമാരോ
ദാന, പൂജകളുമൊക്കെനശിക്കും.

ഭൂമിയെ നശിക്കാതെ നിലനിറുത്തുന്നതിനു നിരന്തരം മഴ പെയ്യിക്കുന്ന കാരണത്താൽ ആകാശത്തെ സ്വർഗ്ഗലോകമെന്നും ഈശ്വര സങ്കേതമെന്നും ലോകർ ആരാധിക്കുന്നു. തന്നെ ആരാധിക്കാൻ ഭൂലോക നിവാസികളെ കഴിവുള്ളവരാക്കിത്തീർക്കുന്നതും ആകാശംതന്നെയാണ്. ഇഹലോകഗതിയ്ക്കെന്നപോലെ പരലോകഗതിക്കും ആകാശം ആർക്കും തുണയായിരിക്കുന്നു.

# അധികാരം മൂന്നു്. നീത്താർ പെരുമൈ

## സന്ന്യാസി മഹത്വം

മൂലം:

ഒഴുക്കത്തു നീത്താർ പെരുമൈ വിഴുപ്പത്തു
വേണ്ടും പനുവൽ തുണിവു. 21

ഭാഷ:

ബ്രഹ്മത്തിൻ പ്രതിബിംബമെന്നു വെളിയിൽ
കാണും പ്രപഞ്ചത്തിനും
ബ്രഹ്മത്തിനു മിടയ്ക്കുനിന്നു മറയെ-
പ്പോക്കുന്ന വൈരാഗിയെ
ചിമ്മും വേദ പുരാണ ശാസ്ത്രമിതിഹാ-
സം തൊട്ടതെല്ലാം വള-
ഞ്ഞതന്മാഹാത്മ്യമുരച്ചുരച്ചുവരു,മ-
ന്യം ചൊല്ലിനില്ലെന്ന പോൽ

വിരാഗി എന്നതു് സന്ന്യാസിയുടെ മഹത്വത്തിനു ഹേതുവായി കരുതപ്പെടുന്നു. ഈ ജഗത്തിൽ ചേർന്നിരുന്നും സത്യവും നിത്യവുമായ ബ്രഹ്മസ്വരൂപത്തെ മറച്ചുനില്ക്കുന്ന ജഗത്കർമ്മങ്ങളിൽ അക്കാരണത്താൽതന്നെ ആസക്തികുറഞ്ഞും പററുതലററും ഭ്രമം തീൻറും വരുന്നവനാണു് വിരാഗി. ഈ വിരാഗിയുടെ സഹജാവസ്ഥയാണു് സന്ന്യാസം.

തുറന്താർ പെരുമൈ തുണൈക്കൂറിൻ വൈയ-
ത്തിറന്താരൈ എണ്ണിക്കൊണ്ടററു. 22

സൂര്യൻ വിണ്ണിലുദിച്ചുയർന്നു കപടം
കണ്ടിട്ടു സത്യത്തിലീ
സൂര്യനില്ലൊരു കാല, മേവമുദയം
നാശങ്ങളെന്നും, നിജം

നേരിൽ സൃഷ്ടി തുറന്നറിഞ്ഞ മുനിതൻ
മാഹാത്മ്യ മോതുന്നതി-
പ്പാരിൽ പെററു മരിച്ച ജീവിതതിത-
ന്നെണ്ണം കുറിക്കുന്നതാം.

സന്ന്യാസിയുടെ മഹത്വത്തെ കണക്കാക്കുക എന്നതു് ഭൂമിയിൽ മരിച്ചവരുടെ എണ്ണം തിട്ടപ്പെടുത്തുക എന്നതിനെപ്പോലെ ഒക്കാത്ത കാര്യമാണു്. സന്ന്യാസിക്കു വേണമെങ്കിൽ ഭൂമിയിൽ മരിച്ചവരുടെ കണക്കെടുക്കാൻ കഴിവുവരും. ജനന മരണമേ ഇല്ലെന്ന സത്യമറിയുന്നവനാണു് സന്ന്യാസി എന്നും ഈ സന്ന്യാസി നിത്യനാണെന്നും വ്യഞ്ജിക്കുന്നു.

ഇരുമൈ വകൈ തെരിന്തീണ്ടറം പൂണ്ടാർ
പെരുമൈ പിറങ്കിലകു. 23

അക്കരെന്റെ മുമ്പിരവു വാസരമൊത്തുബന്ധ-
മോക്ഷങ്ങളും, ദുഃഖസുഖ മെന്നതുമെന്ന വിഭാഗം
ചേർക്കുന്നു തന്നിലിഹ നിത്യസുഖത്തെ ലോകം
നോക്കുന്നതോ യതി വഹിക്കുമൊരിപ്പദം താൻ.

രാത്രി, പകൽ എന്നഭേദം സൂര്യനടുത്തു താമസിക്കുന്ന ഒരുവനുണ്ടാകാനൊക്കാത്തതു പോലെ സുഖദുഃഖഭേദം ആത്മാവിനെ തൊട്ടുനില്ക്കുന്ന യതിയെ ത്തീണ്ടുന്നതായുമില്ല.

ഉരനെന്നും തോട്ടിയാൻ ഓരൈന്തും കാപ്പാൻ
വരനെന്നും വൈപ്പിർക്കോർ വിത്തു 24

അഞ്ചാതെനില്ക്കുമറിവാകിയൊരങ്കുശത്താൽ
പഞ്ചേന്ദ്രിയങ്ങളും വഴിപോലെയടക്കിടുന്നോൻ
പഞ്ചത്വമററ ബഹുദിവ്യരുമൊന്നുകാണാൻ
കെഞ്ചുംവരിഷ്ഠപദവിക്കുവിതച്ച വിത്താം.

ആത്മപരമായ ശരിയായ അറിവുകൊണ്ടു് പഞ്ചേന്ദ്രിയങ്ങൾ മുഖേനയേപ്പെടുന്ന തെററായ അറിവുകളെ നിർജ്ജീവമാക്കുക എന്നതു് ജനനമരണഭ്രമങ്ങളെ നിഷേധിച്ചുനില്ക്കാനാവുന്ന വരിഷ്ഠപദപ്രാപ്തിയുടെ നാന്ദിയാണു്.

ഐന്തുവിത്താനാററൽ അകൽവിശുമ്പുളാർ കോമാൻ
ഇന്തിരനേ ശാലും കരി. 25

പഞ്ചേന്ദ്രിയങ്ങൾ വഴിവന്ന വികാരമെല്ലാ
മഞ്ചും പടിക്കവെയടക്കിയൊരീമഹാൻ താൻ
പഞ്ചത്വമററവരെ വാഴുവൊരിന്ദ്രനും മേൽ
മിഞ്ചുന്നമേന്മ ഭുവനത്തിനു കാട്ടിടുന്നോൻ.

ഇന്ദ്രിയവികാരങ്ങളടക്കിയവൻ മരണത്തെ അടക്കിയവനേക്കാൾ ശ്രേഷ്ഠനാണു്.

ചെയർക്കരിയ ചെയ്‌വാർ പെരിയർ ചിറിയർ
ചെയർക്കരിയ ചെക്‌കലാതാർ 26

ഇല്ലിജ് ജഗത്തിലവകാശമൊരുത്തനും ത-
ന്നില്ലത്തിലിങ്ങലറിയുന്നതിനെന്നു നണ്ണി,
ചെയ്യാൻതകുന്ന വക ചെയ്യുവനുത്തമൻ പിൻ
ചെയ്യാതിരിക്കുമവനാണ ധമാധമൻ കേൾ.

ചെയ്യേണ്ടവ ചെയ്യാതിരിക്കുക ചെയ്യാനുള്ളതല്ലാത്തവ ചെയ്യുകയും ഒന്നുപോലെ തെററാണു്.

ചുവൈയൊളിയൂറോശൈ നാററമെന്നൈന്തിൻ
വകൈ തെരിവാൻ കട്ടേ ഉലകു 27

സ്പർശ, രൂപ, രസ, ഗന്ധ, ശബ്ദവും
സ്പർശിയാതെ യകലുന്നൊരുണ്മയെ,
വശ്യമാക്കിയമരുന്നവനു വൻ
വിശ്വമിങ്ങു വശമായ്‌വരും ധ്രുവം.

പഞ്ചേന്ദ്രിയഗുണങ്ങൾക്കതീതനായവൻ ഈ വിശ്വത്തെ തന്നുള്ളിൽ (സ്വസ്വരൂപത്തിൽ) സ്ഥിതിചെയ്യുന്നതായി കാണുന്നു.

> നിറൈമൊഴിമാന്തർ പെരുമൈ നിലത്തു
> മറൈമൊഴി കാട്ടിവിടും 28

നിറഞ്ഞൊരീലോകമെല്ലാം സ്വകീയമെ-
ന്നറിഞ്ഞുസർവ്വം പുണരുന്ന യോഗിമാർ
അറിഞ്ഞിടാതൊന്നുവത്രേ, മറഞ്ഞുനി-
ന്നെറിഞ്ഞപോലുള്ളൊരു, സത്യമായ് വരും.

സർവവും എപ്പോഴും അറിയുന്നവൻ ഒന്നും പ്രത്യേകമായറിയുന്നുവെന്നില്ല. എറിഞ്ഞവൻ മറഞ്ഞുനിന്നുവെന്ന കാരണത്താൽ എറി തെററിപ്പോവുകയില്ല. സന്ന്യാസിയുടെ യഥാർത്ഥനില മററുള്ളവരുടെ അറിവിൽനിന്നും മറഞ്ഞു നിൽക്കുന്നതാണ്.

അറിഞ്ഞിടാതൊന്നുവത്രേ ഓർമ്മിക്കാതെ പറയുന്നതും- ഓർമ്മിക്കുന്നു, ഓർമ്മിക്കാതിരിക്കുന്നു എന്ന ഭേദം സന്ന്യാസിക്കില്ല.

> കുണമെന്നും കുൻറിനിൻറാർ വെകുളി
> കണമേയും കാത്തലരിതു 29

കുന്നിന്നുള്ളൊരു നിശ്ചലത്വഗുണമാം
കുന്നിങ്കലേറി സ്വയം
നിന്നീട്ടുന്നൊരു ധന്യനുള്ളിലുയരാ
കമ്പം തരിമ്പെങ്കിലും;
വന്നെന്നാലുമതേക്ഷണത്തിൽ മറയും,
പക്ഷേ വെളിപ്പെട്ടുപോ-
യെന്നാലാരതിനെത്തടുക്കുവതിനി-
ന്നിമ്മന്നിലാളായ്‌വരും.

മൂലപദ്യത്തിലെ 'കുണമെന്നും കുൻറു'" നോക്കുക. ഗുണത്തെ കുന്നിന്റെ ഗുണത്തോടു താരതമ്യപ്പെടുത്താനേ നിവൃത്തിയുള്ളൂ. ഔന്നത്യവും നിശ്ചഞ്ചലതയും കുന്നിന്റെ ഗുണങ്ങളാണ്. എന്നാൽ 'വെകുളി' (ഇളക്കം) എന്ന പദത്തിനാൽ നിശ്ചലത്വത്തെത്തന്നെ അർത്ഥപ്പെടുത്തേണ്ടിവരും.

അന്തണരെൻപോരറവോർ മററെവ്വുയിർക്കു-
ച്ചെന്തണ്മൈ പൂണ്ടൊഴുകലാൻ. 30

ധർമ്മത്തിൻ കെട്ടറുക്കാതതിനുടെ വടിവാ-
യന്തണൻ ലാലസിപ്പൂ,
ധർമ്മം തൻ കർമ്മമൊന്നെന്നുമയൊടതിനെ
ചെയ്യുമ്പോഴും നിതാന്തം;
കർമ്മം താൻ ചെയ്യു, കിട്ടും ഫലമെതുമപര-
ന്നും തനിക്കൊപ്പമേകും
ധർമ്മത്തോടൂഴിവാഴാനൊഴുകിടുമവനും
വാഴ്‌പോൽ പാരിലെങ്ങും.

## അധികാരം നാല്.

## അറൻവലിയുറുത്തൽ—ധർമ്മപ്രചോദനം

---

ചിറപ്പീനുഞ്ചെൽവമുമീനുമറത്തിനൂഉ-
ങ്കാക്കമെവനോ വുയിർക്കു 31

വിഖ്യാതിയുംവേണ്ട സമൃദ്ധിയും ത-
ന്നിക്കണ്ടവർക്കൊക്കെയനുഗ്രഹിക്കാൻ
ഒക്കുന്ന ധർമ്മത്തിനു മാത്രമോർത്താ-
ലൊക്കുന്നിതിന്നന്യമെതിന്നു പാരിൽ.

അറത്തിനൂ ഉങ്കാക്കമു മില്ലൈയതനൈ
മറത്തലിനൂങ്കില്ലൈ കേടു. 32

ധർമ്മം വരുത്തുന്നൊരു നന്മയെപ്പോൽ
ശർമ്മം പെറാൻ മറെറാരുനന്മയില്ലേ;
ധർമ്മം മറന്നെത്തിയ തിന്മയെക്കാൾ
ശർമ്മം കെടും തിന്മയുമില്ലയന്യം.

ധർമ്മത്തെ കയ്ക്കൊള്ളുന്നതു സുഖത്തിനും ധർമ്മത്തെ കൈവിടുന്നതു ദുഃഖത്തിനും കാരണമായിരിക്കും.

ഒല്ലും വകൈയാ നറവിനൈ യോവാതേ
ചെല്ലും വായെല്ലാഞ്ചെയൽ. 33

കഷ്ടപ്പെട്ടും ഭിക്കില്ല, മൊട്ടുകററം
തട്ടാതെ ധർമ്മത്തെ നിരന്തരം താൻ
ശിഷ്ടം വിനാ സർവ്വവിധത്തിലും ചെ-
യ്യാട്ടിപ്പ്രവർത്തീടുക ദുഃഖമാററാൻ.

മുൻധർമ്മലംഘനഹേതുവാലാണു താൻ കഷ്ടപ്പെടുന്നതെന്നോർക്കാതെ കഷ്ടം സഹിക്കവയ്യാതെ വീണ്ടും ധർമ്മേതരകൃത്യങ്ങൾക്കു വശംവദനായാൽ ഇരട്ടഗ്രഹപ്പിഴയായിത്തീരുമെന്നു സൂചിപ്പിക്കുന്നു.

മനത്തുക്കൺമാ ചില നാതലനൈത്തറ-
നാകുല നീര പിറ. 34

മർത്ത്യന്റെ ധർമ്മം ശരിയായ്നടത്താൻ
ചിത്തത്തിൽ മാലിന്യമകററിവയ്ക്കൂ,
ചിന്തിച്ചിട്ടു ധർമ്മമിതൊന്നു താൻ, മ-
ററെന്താകിലും, ദുഃഖകരങ്ങളത്രേ.

ചിത്തശുദ്ധി സർവ്വസുഖങ്ങൾക്കും നിദാനമായിരിക്കുന്നു.

അഴുക്കാറവാ വെകുളിയിന്നാച്ചൊന്നാങ്കു
മിഴുക്കാവിയൻറ തറം. 35

ഹാ! ദുർവിചാരത്തൊടമർഷ, മീർഷ്യാ
മാദംപെറും നീചവചസ്സിനാലും
തന്മാനസത്തിങ്കലഴുക്കേശാതെ
നിർമ്മോചനംചെയ്‌വതു മർത്ത്യധർമ്മം.

അൻററിവാമെന്നാ തറഞ്ചെയ്യു മററതു
പൊൻറുങ്കാൽ പൊൻറാത്തുണൈ 36

നേരംകാലവുമൊത്തപോലെയറിവും
വന്നിട്ടു ചെയ്യാം സദാ-
ചാരം, ധർമ്മവുമെന്നു കാത്തുവെറുതേ
കാലം കളഞ്ഞീടൊലാ,
നേരം തീരുവതെപ്പൊഴെന്നതറിയാ
താൻചെയ്ത സൽക്കർമ്മമേ
മാരം വന്നണയുന്നിടത്തു തുണയായ്
നിൽക്കൂ നമുക്കെപ്പൊഴും.

ധർമ്മാചരണം മാത്രം സത്യജ്ഞാനനിർവൃതിക്കു പ്രയോജനപ്പെടുമെങ്കിൽ ഈ ധർമ്മാചരണത്തിനുമാത്രം ഒരു നിശ്ചയവുമില്ലാത്ത 'നാളെ'യാകാം എന്നുമാററി വയ്ക്കുന്നതിൽ ഒരു ബുദ്ധിയുമില്ലം.

അറത്താറിതുവെനവേണ്ട, ശിവികൈ
പൊറുത്താനോടൂർന്താനിടൈ. 37

ധർമ്മത്തിന്നളവെത്രയെന്നു മനുജൻ
കാണാൻ കൊതിയ്ക്കുണ്ടെയി-
ക്കർമ്മത്തിൻ ബഹുഭാരമൊട്ടുമൊഴിയാ
ചെയ്യാതിരുന്നീടുകിൽ,
ധർമ്മത്തിൻ ഭേദമറിയാത്ത നരനം-
പ്പല്ലക്കേറ്റുകം സദാ,
ധർമ്മംചെയ്തുതീർത്ത വന്നു സുഖമായ്
വാഴാമതിനുള്ളിലായ്.

ധർമ്മമെന്നതു ഒരു ഭാരമാണ്. ആ ഭാരം ഒഴിക്കാൻ അതു ചെയ്തുതീൎക്കുക ഒന്നേ മാർഗ്ഗം എന്നു താല്പര്യം.

വീഴ്നാൾ പടാഅമൈനൻറാററിനഹ്തൊരുവൻ
വാഴ്നാൾ വഴിയടൈക്കുങ്കൽ 38

അനർഘമിജ്ജീവിതവും, വൃഥാ, നാം
ഹനിച്ചിടാതുൺമയറിഞ്ഞുചെയ്താൽ
പുനഃപിറപ്പിൻ വഴിയെത്തടുക്കാൻ
തുനിഞ്ഞു നാട്ടുന്നൊരു കല്ലതാകും.

ജനിമൃതിദുഃഖമൊഴിവാക്കാൻ ഈ ജീവിതത്തെ പ്രയോജനപ്പെടുത്തുകയാണു വേണ്ടതു്.

അറത്താൻവരുവതേയിമ്പമററെല്ലാം
പുറത്ത പുകഴുമില 39

പ്രകൃതിതന്നയിരാം സ്വധർമ്മമേ
വികൃതിയററസുഖം നരനേകിടൂ,
പുകയുമന്യസുഖങ്ങളുരുത്തിടും
പുകളുമാത്മസുഖങ്ങളുമൂഴിയിൽ.

വിഴുക്കിനെ വിഴുക്കുകൊണ്ടു മാററുന്നപോലെ സംസാരദുഃഖത്തെ സംസാരധർമ്മങ്ങൾ അനുഷ്ഠിച്ചു മാററുക.

ചെയർപാലതോരു മറനേയൊരുവർ
ക്കുയർപാലതോരും പഴി 40

ചെയ്യേണ്ടതായുള്ളതു മർത്ത്യനൊന്നേ
പൊയ്യററുപോരുന്ന പ്രപഞ്ചധർമ്മം;
ചെയ്യാതുടൻതന്നെ വിടേണ്ടതോ, വൻ
തീയെന്നപോൽതീവിനയൊന്നുമാത്രം.

---

# ഇല്ലറവിയൽ—ഗാർഹസ്ഥ്യം

## അധികാരം അഞ്ചു്

---

### ഇൽവാഴ്‌ക്കൈ—കുടുംബജീവിതം

ഇൽവാഴ്‌വാനെൻപാൻ ഇയൽപുടൈയ മൂവർക്കും
നല്ലാററിൻ നിൻറ തുണൈ. 41

ഹാ! ബ്രഹ്മചാരി, ഭുവനത്തെ വെറുത്തവാന-
പ്രസ്ഥൻ, മുമുക്ഷുജനമെന്നിവർ മൂന്നുപേർക്കും
അർത്ഥം കൊടുത്തഭയമേകി ധരിത്രിയെക്കാ-
ത്തർത്ഥാശ്രമത്തിലമരുന്നു ഗൃഹസ്ഥനായോൻ.

തുറന്താർക്കും തുവ്വാതവർക്കും ഇറന്താർക്കും
ഇൽവാഴ്‌വാനെൻപാൻ തുണൈ 42

ചൂരം തുറന്നു കഴിയുന്നൊരു മാമുനിക്കും,
ചോററത്തുലഞ്ഞു കെടുമപ്പടുയാചകനും,
ചുററിത്തിരിഞ്ഞുവരുമാശ്രിതനും, ഗൃഹസ്ഥൻ
ക്കൊററകിടുന്ന ഭുവനത്തിന രക്ഷകൻപോൽ.

തെൻപുലത്താർ തൈവം വിരുന്തൊക്കൽ താനെൻറാങ്കു
ഐമ്പുലത്താറു ഓമ്പൽ തലൈ 43

നന്നായ്, പിതൃക്കളഥ ദേവത മാവിരുന്നും
തന്നാത്മമിത്ര,സുത,ദാസി,വരഞ്ചുപേർക്കും
അന്നം കൊടുത്തു കഴിയുന്നൊരു ധർമ്മശീല-
മൊന്നായ്‌ഭരിച്ചമരുവുന്നു ഗൃഹസ്ഥനെന്നും.

പഴിയഞ്ചിപ്പാത്തൂൺ ഉടൈത്തായിൻ ഇൽവാഴ്‌ക്കൈ
വഴിയെഞ്ചൽ എഞ്ഞാൻറും ഇൽ 44

സത്യം വെടിഞ്ഞ വഴിവന്നൊരു വിത്തമെല്ലാം
ചിത്തം ഭയന്നളിയലോകജനത്തിനെല്ലാം

മൊത്തത്തിലുള്ളതുപകളെ ഭുജിപ്പവന്നി-
ങ്ങെത്തുന്നതില്ല നിജവംശമഴിഞ്ഞതഭീതി

പ്രത്യേകമൊരിടത്തുള്ളതു സ്ഥാനം തെറ്റുമ്പോൾ നശിച്ചുപോകുന്നു. വ്യാപകമായി നിൽക്കുന്നതു് നശിക്കുന്നില്ലെന്നു താല്പര്യം.

അൻപും അറനും ഉടൈത്തായിൻ ഇൽവാഴ്‌കൈ
പൺപും പയനും അതു 45

ലോകംകൊതിച്ചു ഗുണമെന്നതുപോൽ മനുഷ്യ-
ന്നേകം, കനിഞ്ഞപല, മൈത്രിയുമേ സുഖിക്കും,
ആഴംപെറും കരുണയുംമനധർമ്മവും, താൻ
വാഴുംകുടുംബമതിലേറി വളർന്നുവെന്നാൽ.

അറത്താററിൻ ഇൽവാഴ്‌കൈയാററിൻ പുറത്താററിൽ
പോഓയ്പ്പെറുവതു എവൻ 46

തൻജീവിതം ഭവനമൊട്ടു വെറുത്തുവിട്ടും
പഞ്ചേന്ദ്രിയങ്ങൾ വഴിപോലെയടക്കിവച്ചും
കാട്ടിൽ തപത്തിനതിമോഹമൊടേറ്റുവോനാ-
ക്കാട്ടിങ്കലെന്തുപരികിട്ടുവതിന്നു കഷ്ടം?

ഉപാധിയിലും കുടുംബത്തിലുമിരിക്കവേ തന്നെ ഉപാധിയിലും കുടുംബഭോഗങ്ങളിലും പററുതലററിരിക്കണമെന്നു മെച്ചം. ഭോഗവൈരാഗ്യത്തിനു കാട്ടിൽപോയിരിക്കുന്നതു പഞ്ചേന്ദ്രിയ നിഗ്രഹത്തിനു ആത്മഹത്യ ചെയ്യുന്നതുപോലെയിരിക്കും.

ഇയൽപിനാൻ ഇൽവാഴ്‌കൈ വാഴ്‌പവൻ എൻപാൻ
മുയൽവാരുളെല്ലാം തലൈ. 47

കൊള്ളാമിച്ചേരയന്നാലതിൽ നട്ടകഷണം
തിന്നിടാം മെന്നമോക്ഷം
കൊള്ളുന്നോൻ സാർത്ഥമാക്കും നിജകരഗതമാം
മർത്ത്യജന്മം ജഗത്തിൽ;

"അയ്യയ്യോ! മായയാണേ, ക്ഷണികമിയ്യുലകം
നശ്വരം, കാണ്മതെല്ലാം
പൊയ്യാണെന്നോടിമണ്ടും മുനിയെയുമളവിൽ
കൊച്ചനാക്കും ഗൃഹസ്ഥൻ.

വിമോചനത്തിനാഗ്രഹിക്കുന്നതുതന്നെ ബന്ധത്തിനു ഹേതുവായിത്തീരുന്ന സ്ഥിതിക്ക് വിമോചനത്തിനായ തപം ചെയ്യുന്നമുനി വിമോചനത്തെപ്പററി ചിന്തിക്കുകയേ ചെയ്യാതെ തന്റെ കർത്തവ്യകർമ്മനിർവ്വഹണത്തിൽക്കൂടി കർമ്മവിമോചനം പ്രായോഗികമായി സാധിച്ചുകൊണ്ടിരിക്കുന്ന ഗൃഹസ്ഥന്റെ മുമ്പിൽ ചെറുതായിപ്പോകാനേ തരമുള്ളൂ

ആറിൻഒഴുക്കി അറനിഴുക്കാ ഇൽവാഴ്‌ക്കൈ
നോർപാരിൻ നോന്മൈയുടൈത്തു 48

മാലിന്യമൊട്ടുമിയലാതെ ഗൃഹസ്ഥധർമ്മം
പാലിച്ചുവിണ്ണിലുയരുന്ന നരന്റെ നേട്ടം
കോലംനശിച്ചു തപമേററ തപസ്വിമാർക്കും
മാലേന്തിടുന്നു, മനതാരിലസൂയയോടെ

അറനെനപ്പട്ടതേ ഇൽവാഴ്‌ക്കൈ അഃതും
പിറൻപ്പഴിപ്പതു ഇല്ലായിൻ നൻറു 49

ചൊല്ലാററധർമ്മ, മറിയൂ, ഭൂവിതന്റെയില്ലം
പാലിക്കമാത്മരസമുററുകതാൻനരാണാം;
ലോകംപഴിക്കുവതിനായിട നൽകിടാത്ത
പാകത്തിലുള്ള മുനിജീവിതവും സുകാമ്യം.

തനിക്കേർപ്പെട്ടതു ചെയ്യുന്നതിൽ തൃപ്തിയുണ്ടാകുന്നു. സംതൃപ്തി ആസക്തിയെ ജനിപ്പിക്കാതിരിക്കും. ആസക്തിയില്ലാതായിവരുന്നതു് ആത്മനിർവ്വൃതിയെ വിളയിക്കും.

വൈയത്തുൾ വാഴ്‌വാങ്കു വാഴ്‌പവൻ വാനുറൈയും
തെയ്‌വത്തുൾ വൈക്കപ്പടും. 50

ഈ ലോകം, പരലോകമെന്നു മിരുവേ-
രേട്ടും ജഗത്സ്സൃഷ്ടിത-
നാലംബം ഭവധർമ്മമെന്നതള്ളവേ
പാലിച്ചു, സമ്പൂർണ്ണരായ്
ആനന്ദിച്ചുരമിപ്പവർക്ക പരിപൂ-
ർണ്ണത്വംവരും, ലഭ്യമാം-
ജ്ഞാനംവിട്ടെഴുമന്യലോകമതിലും
സ്ഥാനം ചിരാനന്ദവും

താനിരിക്കുന്നിടത്തു നിറഞ്ഞു പരിപൂർണ്ണനായിരുന്നാൽ എവിടെയും പരിപൂർണ്ണനായിരിക്കാം. കാലിൽ ചെരിപ്പുള്ളവന് എവിടെയും തോലിൽ ചവുട്ടി സഞ്ചരിക്കാം.

## അധികാരം ആറ്.

## വാഴ്ക്കൈത്തുണൈനലം

## സഹധർമ്മിണീഗുണം

---

മനൈത്തക്കമാൺപുടൈയാൾ ആകിത്തർക്കൊണ്ടാൻ
വളത്തക്കാൾ വാഴ്ക്കൈത്തുണൈ 51

സ്ത്രീശുഭംമനോജ്ഞഗുണവെളിക്കൈകൊടാ വിളക്കായ്
ഭർത്താവവന്റെ ധനമൊത്തു ഗൃഹംഭരിച്ചും
നിത്യം മുദാപ്രിയഹിതത്തെ യറിഞ്ഞുചെയ്തും
കാന്തോരു കാന്ത നരനുത്തമ ജീവിതാർദ്ധം

വെളി — പ്രകാശം.

കാത്തോരു-(ഭർത്താവിന്റെ എല്ലാം ജീവിതസുഖങ്ങൾക്കും) കാവലായിത്തീർന്നവെന്ന.

മനൈമാഴ്ചി ഇല്ലാൾകൺ ഇല്ലായിൻ വാഴ്ക്കൈ
എനൈമാഴ്ചിത്തായിനും ഇൽ 52

ഉണ്ടെങ്കിലെന്തമരലോകസുഖം, സുസമ്പ-
ത്തുണ്ടെങ്കിലെന്തിതര മോടികളേതുമെങ്ങും
ഉണ്ടീടുകില്ല സുഖമേവനുമേ, ഗൃഹത്തിൽ
കണ്ടില്ലയെങ്കി, ലരികത്തൊരു നൽകളത്രം.

ഉണ്ടീടുകില്ല-അനുഭവിക്കുകയില്ല

ഇല്ലതെൻ ഇല്ലവൾ മാൺപാനാൽ ഉള്ളതെൻ
ഇല്ലവൻ മാണാക്കടൈ 53

ഇല്ലെന്നചൊല്ലിനിടമെന്തു പൂമാനു പാർത്താ-
ലില്ലത്തിലുള്ള വധുവല്ലഭയെന്നുവന്നാൽ,
ഉണ്ടെന്നചൊല്ലിനിടമെന്തുപോൽ ഗൃഹത്തി-
ലുണ്ടെന്നു വന്ന വധു വാമയുമായിരുന്നാൽ.

ഗൃഹത്തിലുണ്ടെന്നുവന്ന-സഹധർമ്മിണിയായി ലഭിച്ച.

പെണ്ണിൻപെരുന്തക്കയാവുള കർപ്പെന്നും
തിൺമൈയുണ്ടാക പ്പെറിൻ 54

ചാരിത്ര്യമേപൊരുള്ള പാരിതിലംഗനയ്ക്കും
പാരിന്നു തുല്യമിളകാതെയുറയ്ക്കുമെങ്കിൽ
നേരായനർഘപദവിയ്ക്കുചെല്ലുന്നിന്നില്ലൊൻ
പാരൊന്നു വേറെയിളകാത്തതു ലഭിച്ചപോലാം.

പാരിന്നു.......ങ്കിൽ- 1 ഭൂമിയെപ്പോലെ നിശ്ചഞ്ചലമായിരുന്നാൽ 2 ഭൂമിക്കുള്ള ചലനം ചാരിത്ര്യമാകുന്ന ഭൂമിക്കില്ലാതെയിരുന്നാൽ

പാരൊന്നുവേറെ ചലനം (ഇളക്കം നാശം) ഇല്ലാത്തതായ ഒരു ഭൂമി.

തൈവംതൊഴാ അൾകൊഴുനൻ തൊഴുതെഴുവാൾ
പെയ്യെനപ്പെയ്യും മഴൈ. 55

ദൈവത്തെ ത്തൊഴുകില്ലുഷസ്സിലുണന്നു-
ന്നേരം പ്രസാദംതൊട്ടും
കയ്യോടേ കണവന്റെ പാദകമലം
കമ്പിട്ടെണീറ്റീടുവോൾ,
പൊയ്യല്ലിസ്സതിതൻ വചസ്സിലുളവാ-
മെന്തും മഹത്താം ഘനം
പെയ്യെന്നിങ്ങിവൾ ചൊല്ലിയെങ്കി
ലുടനേ പെയ്യും മഹാമാരിയും.

പ്രസാ.......കയ്യോടേ-ഈശ്വരനെ ആരാധിക്കുന്ന ഭക്തിയോടുകൂടി,

ഘനം-ഗൗരവം (മേഘം)

തർക്കാത്തുത്തർക്കൊണ്ടാ പേണിത്തകൈശാന്റ
ശൊർക്കാത്തുച്ചോർവിലാൾ പെൺ 56

തന്നെക്കാത്തു സ്വഭാവശുദ്ധിയതിനെ-
ത്താനും സദാകാത്തു, പിൻ
തന്നാഥന്നു നന്മയെന്തുമരുളും
കൃത്യത്തിൽ നിത്യാകുലാ,
വന്ദ്യോക്തിക്കു വണങ്ങിയും ഗൃഹഭര-
ക്ലേശങ്ങളൊന്നിങ്കലും
തന്നിൽക്ലാന്തിയറിഞ്ഞിടാത്ത സതിയെ
പ്പെണ്ണെന്നു ചൊല്ലാം ദൃഢം

ചിറൈകാക്കുങ്കാപ്പു എവൻചെയ്യും മകളീർ
നിറൈകാക്കുങ്കാപ്പേതലൈ 57

പാരിങ്കലേതുതടവും തരളാക്ഷിയാൾതൻ
ചാരിത്ര്യമാം നിധിയെയെങ്ങനെ കാത്തുനില്ക്കും?

താനേകലീനമുറയുള്ളിലറിഞ്ഞു കണ്ടാൽ
വാനത്തിനൊത്തു നിലനിൽക്കുമെവർക്കുമാനം.

തടവ്—സ്ത്രീകളുടെ ചാരിത്ര്യസംരക്ഷണത്തിനു സാധാരണ കല്പിച്ചുവരാറുള്ള കെട്ടുപാടുകൾ.

വാനം—സമഷ്ടി ആകാശം
മാനം—വ്യഷ്ടി ആകാശം

പെററാൻപെറിൻ പെറുവർ പെണ്ടിർ പെരുഞ്ചിറപ്പു-
പ്പുത്തേളിർ വാഴും ഉലകു 58

തന്നെപ്രിയപ്രണയഭാജനമായ്‌വരിക്കും
തന്നാഥനെത്തന്നെ തന്നുയിരെന്നപോലെ,
നന്ദിച്ചിടുന്ന കുലമാനിനി, വൈഭവത്താ-
ലൊന്നാക്കിവയ്ക്കുമിഹ വിണ്ണിലച്ചുമണ്ണും.

പുകഴ്പുരിന്ത ഇല്ലിലോർക്കില്ലൈ ഇകഴ്വാർമുൻ
ഏറുപോൽ പീടിനടൈ 59

തൻപ്രേയസിക്കു പരിഹാസശരങ്ങളേല്ക്കും
തുമ്പത്തൊടെങ്ങുമഭിമാനമെഴും മണാളൻ
വമ്പോടിടുന്ന ജനമദ്ധ്യമിറങ്ങിയാന-
ക്കൊമ്പൻകണക്കുതലപൊക്കി നടന്നിടാമോ?

മങ്കലംഎൻപ മനൈമാഴ്ചിമററു അതൻ
നൻകലം നന്മക്കൾ പേറു. 60

ചാരിച്ചോരിപ്രപഞ്ചപ്പകലൊളിതിരളും
മന്ദിരേ, മംഗളാംഗീ
നേരിൽശ്രീതൻ പ്രതിഷ്ഠയ്ക്കൊരുവടിവുവഹി-
ച്ചുജ്ജ്വലിക്കും നിതാന്തം,
വ്യോമക്കസ്തൂരിഖണ്ഡം കരളിനുകൊതിയെ
ത്തത്തളിപ്പിച്ചപോൽന-
ല്ലോമൽ സന്താനവാപ്തി ഗൃഹമതിനനഘം
രത്നമായും ഭവിക്കും.

സ്ത്രീയുടെ ചാരിത്ര്യശുദ്ധി വീട്ടിനഴകും സന്താനലബ്ധി അതിന്നൊരാഭരണവുമാണ്.

# അധികാരം ഏഴ്.

## പുതൽവരൈപ്പെറുതൽ—സന്താനലബ്ധി

---

പെറുമവററുൾ യാമറിവതില്ലൈ യറിവറിന്ത
മക്കൾപ്പേറല്ല പിറ 61

**അക്ഷയമായ് നിലനിൽക്കും നിധികളും**
**യിക്ഷിതിയിൽ പെറുമെന്നവയിൽ**
**വെല്ലുമറിവറിയും പുത്രനെപ്പെറും**
**തുല്യതയുള്ളിട്ട പേറല്ലാതെ,**
**പേറെന്നുസത്യത്തിൽ ചൊല്ലാൻതകുന്നതായ്**
**വേറൊന്നും ഞാനറിയുന്നതില്ലേ.**

അറിവറിയും—(അജ്ഞാനത്തെയല്ലാതെ) അറിവിനെത്തന്നെ അറിവ് എന്നറിയുന്ന-ദേഹത്തെ ആത്മാവെന്നു കരുതുന്നപോലെ അജ്ഞാനത്തെയാണ് അറിവെന്നു വ്യവഹാരലോകം അനുസരിച്ചുപോരുന്നു. ഇങ്ങനെയുള്ള ഒരു സന്താനത്തിന്റെ ലബ്ധിയെ (പേറിനെ) ലബ്ധിയെന്നു (പേറെന്നു) പറയാം.

ഏഴുപിറപ്പും തീയവൈതീണ്ടാ പഴിപിറങ്കാ-
പ്പൺപുടൈ മക്കൾപ്പെറിൻ 62

**കാറമററുള്ളോരു പുത്രനെപ്പുണ്യത്താൽ**
**പെററുള്ള മർത്ത്യനിമ്മന്നിടത്തിൽ**
**ചെററൊരുദോഷവും പററുന്നതില്ലമേൽ**
**പററുവോരെത്ര ജന്മങ്ങളിലും**

തമ്പൊരുൾ തമ്പതം മക്കൾ അവർപൊരുൾ
തത്തംവിനൈയാൽവരും 63

സ്വത്തെന്നഹങ്കരിക്കാനുള്ളതൊന്നുതാ-
നത്തമപ്പുത്ര സമ്പാദ്യമത്രേ;
സ്വത്തിതിൽ മർത്ത്യന്റെ പുണ്യപാപങ്ങൾ വേ-
റ്റൊത്തകണക്കു തെളിഞ്ഞുകാണാം

മക്കളെക്കണ്ടാൽ പിതാവിനെ മനസ്സിലാക്കാമെന്നു് താല്പര്യം.

അമിഴ്തിനും ആററവിനിതേ തമ്മക്കൾ
ചിറുകൈ അളാവിയക്കൂഴ് 64

മക്കൾമെയ്ത്തീണ്ടൽ ഉടക്കിമ്പം മററവർ
ശൊർക്കേട്ടൽ ഇമ്പഞ്ചെവിക്കു് 65

കുഞ്ഞിന്റെ കൊച്ചുകരങ്ങളലമ്പിയ
കഞ്ഞിമധുരമമൃതിനും മേൽ,
കോൾമയിർക്കൊള്ളും മകന്റെ നല്ലോമന-
പ്പൂമേനി ഞാനൊട്ടുവെന്നാൽ,
ഇമ്പക്കലെടിമുങ്ങും ഞാൻ ചുംബിച്ചി-
ട്ടംബരത്തേ ളമൃതന്നിൽക്കും
ഉമ്മം കൊടുത്തു നില്ക്കുമ്പോൾ പ്രപഞ്ചങ്ങ
ളുൺമയിലെത്തടുമെന്നരികിൽ
എൻമകനെന്മേനി വിട്ടുപിരിയുമ്പോ-
ളെന്മേനിയെന്നുയിർ വിട്ടപോലെ
മന്ദംനടന്നെന്റെ നന്ദനൻപോകുമ്പോ
ളെന്നുയിർപോകുന്നവെന്നുതോന്നും

ജഡചൈതന്യസമ്മിശ്രമായ പിതാവിന്റെ ഉയിരു് പ്രത്യേകം മൂർത്തിമത്തായതാണു മകൻ എന്നു വിവക്ഷ

എന്നുയിർ പോകുന്നു—തന്റെ ഉയിരു തന്നെപ്പിരിഞ്ഞു്—തന്നെ അചേതനമാക്കിക്കൊണ്ടു് പ്രത്യേകരൂപം കൈക്കൊണ്ടു് അകന്നകന്നു പോകുന്നപോലെ.

കുഴലിനിതിയാഴീനിതെൻപതം മക്കൾ
മഴലൈച്ചൊൽ കേളാതവർ 66

തേനൊളിത്തുകം മുരളീനിനദവും
വാനൊലിവീണയും, വേറെയേതും
കേമമെന്നേതുംതൻ കണ്മണിക്കുഞ്ഞിൻെറ
കോമളക്കൊഞ്ചകേൾക്കാത്തവൻതാൻ

തന്മെമകർക്കാററുനൻറി അവൈയത്തു
മുന്തിയിരുപ്പച്ചെയൽ 67

മാനസമാനം പരന്ന സഭസ്സിലും
മാനിച്ചുമുന്നിലിരുത്തിവയ്ക്കും
സ്ഥാനത്തിനച്ഛൻ വളർത്തേണ്ടതാണുതൻ
നന്ദനനേകവാനുള്ള നന്ദി

മാനസമാനം—1. ആകാശംപോലെ വിശാലമായ
2. മാനസത്തിന്റെ മാനം (അറിവ്)
വിജ്ഞന്മാരുടെ സഭസ്സിൽ എന്നർത്ഥം.

തമ്മിന്തം മക്കൾ അറിവുടൈമൈ മാനിലത്തു
മന്നുയിർക്കെല്ലാമിനിതു 68

തന്നെയുംവെന്നിട്ടും വണ്ണമറിവുതൻ
നന്ദനനുള്ളതായ് കണ്ടുവെന്നാൽ
നന്ദിച്ചിട്ടുന്നെത്ര കോടിക്ഷണക്കുള്ള
മന്നിടവാസികൾ വാച്ചമോദാൽ

ഈൻറപൊഴുതിൻ പെരിതുവക്കുംതന്മകനൈ
ച്ചാൻേറാനെനക്കേട്ടതായ് 69

പെറാപ്പോൾകഞ്ഞിനെക്കണ്ടെഴുമതിസുഖമോ
ടെത്രയും തീവ്രമാംത-
ന്നീററിൻനോയ് വിസ്മരിക്കും ജനനിയു, മവൾത-
ന്നാനനം സുപ്രസന്നം;

ചുററുംമാലോകർ പിന്നീടവനത്ഗുണവാൻ
സത്തമോത്തംസമെന്നും-
കൊട്ടിഗ്ഘോഷിച്ചുകാതിൽപെടുമളവതുലാ-
നന്ദബാഷ്പത്തിൽമുങ്ങും

ആത്മജമുഖ പ്രഥമദർശനം മാതാവിന്റെ ഈററുനോയിനു ശാന്തിയരുളുന്നു. മകനെപ്പറ്റിയുള്ള ലോകപ്രശംസയാൽ അവക്കാത്മാനന്ദവും ലഭിക്കുന്നു. ദുഃഖനിവൃത്തിയും ആനന്ദ പ്രാപ്തിയും ഫലമെന്നു സൂചന.

മകൻതന്നെക്കാററവും ഉതവി ഇവൻതന്നെ
എന്നോററാൻ കൊല്ലെന്നഞ്ചൊൽ

ആരിദ്ദീപമതീജഗത്തിലിതുപോൽ
കത്തിച്ചുവച്ചു,പ്പിതാ-
വാരാലെന്തു തപംവരിച്ചിതിവനെ-
സ്സിദ്ധിക്കുവാൻ പുത്രനായ്,
ആരായുന്നതിന്നീവിധത്തിലുലകം
തന്താതനെ,ത്താൻ പെറും
പേരാലാക്കിവിടുന്നതാണു മകനും
ചെയ്യേണ്ടതിന്നുത്തരമായ്

താൻപെറുംപേരാൽ—താൻ നേടുന്ന സല്പേരിനാൽ

ഒരു സല്പുത്രൻ സുപ്രസിദ്ധ പിതാവിനെപ്പെറുന്നതിനു ഹേതുവായി വരുന്നു.

---

# അധികാരം എട്ട്

## അൻപുടമൈ—സ്നേഹം

---

അമ്പിക്കും ഉണ്ടോ അടൈക്കുംതാഴ് ആർവലർ
പുൻകണീർ പൂശൽതരും 71

ആഹാ! പ്രപഞ്ചത്തെയുമുള്ളടയ്ക്കും
സ്നേഹത്തിനുണ്ടേതൊരു പൂട്ടടയ്ക്കാൻ?
സ്നേഹംനിറഞ്ഞോനതൊളിയ്ക്കിലും, മേ-
ലൂഹിച്ചിടാ,മക്ഷി നിറഞ്ഞിടുമ്പോൾ.

ജഗത്തിൻെറ നിലനില്പിനു ഹേതുവായി വ്യാപ്തമായിരിക്കുന്ന അഖണ്ഡസ്നേഹം ഒരുകാലത്തും വ്യഷ്ടിയെന്നോണം ഖണ്ഡിക്കപ്പെട്ടുമെന്നുള്ളതല്ല

അമ്പിലാരെല്ലാം തമക്കരിയർ അന്പുടൈയാർ
എന്പും ഉരിയർ പിറർക്കു 72

അമ്പുള്ളിലില്ലാത്ത ജനം ജഗത്തിൽ
തൻ പറ്റിലിമ്പത്തൊടു വാണിരിക്കും,
അമ്പുള്ള ജീവിയ്ക്കിഹമന്നിലേതു
സമ്പത്തുമൊന്നെന്ന വിചാരമോടും.

സ്നേഹത്തിനു സമഷ്ടിവ്യഷ്ടിഭേദം ഇല്ല. വ്യഷ്ടിഭേദത്താൽ തൻെറതുകൾ എന്നു തോന്നുന്നതു സ്നേഹമല്ല. സ്നേഹമില്ലായ്മയാണ്.

അമ്പോടിയൈന്തവഴക്കെൻപ ആരുയിക്കു
എമ്പോടിയൈന്തതൊടർപ്പു 73

നേരു ജഡം ജീവനിലാണ്ടിരിക്കാ-
നാവുന്നതും സ്നേഹമിതൊന്നിനാൽ താൻ,

ദേഹായഥാ ദേഹിയതിൽ, തഥാ മുൻ
സ്നേഹത്തിലേ ജീവനശ്ശും ജനിക്കും

അൻപിനും ആർവം ഉടൈമൈ അതീനും
നൺപെന്നും നാടാച്ചിറപ്പു 74

ഹൃദയമമ്പുവളൎത്തിവരുന്നവ-
ന്നുദയമാമതി ഭൃതദയാഗുണം;
ഇതുമനന്തരമേകിടുമാൎദ്രമി-
ക്ഷിതിയിലക്ഷതമാമതിഭൃതികൾ

അൻപുററമർന്ത വഴക്കെൻപ വൈയകത്തു
ഇൻപുററാർ എയ്തും ചിറപ്പു 75

ക്ഷിതിവെടിഞ്ഞുളവുന്നത സ്വർഗ്ഗമേ-
ററതിസുഖത്തൊടു വാണവരോൎവ്വിൻ,
ചതിവെടിഞ്ഞിഹ തൻ സഹജീവിയിൽ
പതിയുമമ്പൊടു വാണവരാണെടോ

അറത്തിർക്കേ അൻപുശാർപെൻപ അറിയാർ
മറത്തിക്കും അഃതേ തുണൈ 76

ഇതുസുധൎമ്മ സുഖത്തിനുമാത്രമി-
ന്നുതകമെന്നറിവററവരോതിടും,
നരനധൎമ്മജ ദുഃഖമൊഴിച്ചിടു-
ന്നതിനുമിന്നിതുതാൻ ശരണംവരം

സ്നേഹത്തിനു ശിഷ്ടദുഷ്ടഭേദമില്ല.

എൻപിലതനൈ വെയിൽപോലക്കായുമേ
അൻപിലതനൈ അറം

ധൎമ്മാവിട്ടൊരിടത്തു നാശമരുളാൻ
ധൎമ്മന്നു സാധിച്ചിടാം,
ധൎമ്മാമാറിയുമമ്പിരിക്കിലരുതി-
ധൎമ്മന്നുമൊന്നിനുമേ;

ചുട്ടീടുന്നിതസ്ഥിയററ പുഴുവെ-
ത്തന്നേസമം, ധർമ്മന്നും
ചുട്ടീടാമുയിർ, തന്നകത്തു മരുവും,
സ്നേഹം നശിച്ചെങ്കിലേ

സ്നേഹമററിടിലററുപോമുയിർ
സ്നേഹമററ വിളക്കുപോൽ      എന്നു സാരം.

അൻപകത്തില്ലാ ഉയിർവാഴ്ക്കൈ വൻപാർകൺ
വററൽമരം തളിർത്തററു 78

ഉള്ളിലൻപിനിടമററ ജീവനി-
ങ്ങുള്ളതോവിനിലയററതായ്‌വരും,
വെള്ളമററുവറളുന്ന പാർന്നില-
ത്തുള്ളൊരത്തരുതളിർത്തുതററപോൽ

ജഗത്തിൻെറ നിലനില്പിന്നും സ്നേഹംതന്നെയാണു് ആധാരം.

പുറത്തുറുപ്പെല്ലാമെവൻ ചെയ്യുംയാക്കൈ
അകത്തുറുപ്പൻപിലവക്കു 79

അന്തരംഗമതിലൻപിനാലെഴും
കാന്തിപൂരമിയലാതിരിക്കിലോ
ചന്തമെന്തു പുറത്തുകാട്ടിയും
ബന്ധമെന്തൊരു പ്രയോജനംവരാൻ?

അൻപിൻ വഴിയതുയിർനിലൈ അഃതിലാക്കു
എൻപുതോൽ പോർത്തഉടമ്പു 80

അൻപാണിന്നുയിരിന്നുമെങ്ങുമുയരാൻ
പോരും മഹാശക്തിയാ-
യെമ്പാടുംപടരും പ്രപഞ്ചപടലം
കെട്ടിപ്പടുക്കുന്നതും;

അമ്പാന്നിന്ന ജഗത്തിൽ ജീവനലയും
        കാലം കുറിക്കുന്നതും,
അമ്പില്ലാത്ത ശരീരമോക്കത്തൊലിക്കോ-
        ത്തോരസ്ഥിതൻ പഞ്ജരം

ജഗത്തിൽ സർവ്വത്ര സർവ്വവും അൻപുമാത്രം.

## അധികാരം ഒൻപതു്.

## വിരുന്തോമ്പൽ — ആതിഥ്യം

---

മൂലം

ഇരുന്തോമ്പിയിൽ വാഴ്‌വതെല്ലാം വിരുന്തോമ്പി
വേളാൺമൈ ചെയ്തർ പൊരുട്ടു് 81

ഭാഷ

ഇല്ലത്തിനാതിഥ്യമത്രേ വിശേഷം
ചൊല്ലീടുവാനെന്തു ഗൃഹസ്ഥധന്യം?
ഇല്ലംനിറഞ്ഞുള്ള കുടുംബസൗഖ്യം
ചെല്ലം പരിശ്രമം കൊടുത്ത വീട്ടിൽ.

സാരം

അതിഥിസൽക്കാരത്തിൽ വിശക്കുന്നവനെ സൽക്കരിക്കുന്നതു് ആതിഥേയന്റെ ഭാവിയെ പുഷ്ടിപ്പെടുത്തുന്നു.

വിരുന്തു പുറത്ത താത്താനുണ്ടൽ ചാവാ
മരുന്തെനിനും വേണ്ടർപാററൻറു. ൮൨

ആരാകിലും വീട്ടിൽ വരുന്നവന്നെ
ച്ചീരൊത്തു മാനിച്ചഥ സൽക്കരിക്കു,
ജീവന്നപേണം സുധയാകിലും നീ-
യാംവന്നവന്നേകിയശിക്ക മിച്ചം.

ജീവരക്ഷയ്ക്കു കരുതിവച്ചിരിക്കുന്ന വിശേഷസാധനമായാലും അതിഥിയെയൊളിച്ചുതിന്നരുതു്.

വരുവിരുന്തു വൈകലുമോമ്പുവാൻ വാഴ്‌ക്കൈ
പരുവന്തു പാഴ്‌പടുതലിൻറു 83

തന്നെത്തന്നെ നിനച്ചു വീട്ടിൽവരുവോ-
ർക്കെല്ലാം വിരുന്നേകുവാൻ
തന്നില്ലത്തെ യരിച്ചുരിച്ചു സകലം
തീർന്നെന്നവൻ പിന്നെയോ,
തന്നത്താൻ പശിയാററുവാനു മൊട്ടുവിൽ
താൻ മുട്ടിയെന്നും വരാ-
മെന്നാലുംശരി സവ്വശക്തനവനെ-
പ്പൊട്ടാതെ പോററീടുമേ.

അകനമർന്തു ചെയ്യാളുറൈയു മുകനമർന്തു
നൽവിരുന്തോമ്പുവാനിൽ 84

ഈലോകത്തൊടുചേൎന്ന ലോകമിനിയു-
ണ്ടെന്നാലിരണ്ടും സദാ
കാലം വാഴ്ത്തിവരും ഗൃഹസ്ഥഭവനം
ദർശിക്കവോരാരെയും
ചേലേറും മുഖലക്ഷ്മികാട്ടിയെതിരേ-
ററീടുന്നു വെന്നാ,ലതേ-
കാലം ശ്രീ പിരിയാതെയെന്നുമവിടെ-
ത്തങ്ങുംവെറും ദാസിയായ്

അതിഥിയോടു് ഐശ്വര്യമുഖം കാട്ടുന്നവന്നു് സ്വന്തം ഐശ്വര്യം വർദ്ധിച്ചുവരുന്നു

വിത്തുമിടൽവേണ്ടും കൊല്ലോ വിരുന്തോമ്പി
മിച്ചിൻ മിഴൈവാൻ പുലം 85

നേരേനിന്നു, വിശന്നവൻെറ പശിതീ-
ക്കാനന്നമിട്ടിട്ടതിൻ
ചാരത്തങ്ങതിൽമിച്ചമുള്ളതൊട്ടുവിൽ
താനും ഭുജിച്ചീട്ടുവോൻ
ആരാൽവിത്തുവിതച്ചിടാതെ, വിളയും
പാടം സ്വയംകൊയ്തുകൊ-
യ്തൂരിൽതാൻ പരനന്നമിട്ടതികവാ
ലെന്നും ഭുജിച്ചീട്ടുമേ.

ചെൽവിരുന്തോമ്പി വരുവിരുന്തുപാർത്തിരിപ്പാ
നൽവിരുന്തുവാനത്തവക്കു 86

വന്നുള്ളോരതിഥിയ്ക്കുമന്നു പശിയെ
ത്തീർത്തിട്ടു, മററാരുമേൽ
വന്നെത്തുന്നതിനുള്ളതെന്നു മനതാ-
രാരാഞ്ഞു പിന്നും സ്വയം,
തന്നുണ്ണിന്നിടകാത്തുനിന്നൊരത്തുലോ-
ദാരൻ, പെരുംമേന്മയാ,
ലൊന്നാമത്തെ വിരുന്തനായിവരുമേ
വിണ്ണോൎക്കു വിണ്ണിങ്കലും.

ഒന്നാമത്തെ—ഏററവും ആദരണീയനായ

ഇനൈത്തുണൈത്തെൻപതൊൻറില്ലൈ വിരുന്തി-
ൻറുണൈത്തുണൈ വേൾവിപ്പയൻ 87

അല്പംപോലെയനല്പമെന്നൊരളവും
കല്പിക്കുവാനില്ലയീ-
കല്പത്തിൻ ഗുണമുള്ള ധൎമ്മമണവെ-
ന്നാലും മഖത്തെ ഗ്രഹം

കല്പിക്കാമൊരുവേളുനൽകിയ വിരു-
ന്നൊട്ടെന്നു വന്നെങ്കിലും
കല്പാന്തായത വായ്പുകൊണ്ടമഹിതം
യജ്ഞത്തിനൊപ്പായിടും

പരിന്തോമ്പിപ്പററററമെൻപർ വിരുന്തോമ്പി
വേൾവിതലൈപ്പടാതാർ 88

നന്നായുററു പരിശ്രമിച്ചു, ധനവും
ധാരാളമാർജ്ജിച്ചു, മേൽ
കുന്നിക്കും നിധി 'ഭൃത' മെന്നവിധമായ്
കാത്തും മഹാകഷ്ടമേ,
തന്നെച്ചുട്ടപശിയ്ക്കശിക്കുവതിനും
പററാതെ ദുഃഖിച്ചിടാം
തന്നില്ലത്തിൽ വരുന്നവൻെറപശിയെ-
ത്തീർത്തന്നതില്ലാത്തവർ

ജഡത്തിനാകാരഭേദമുള്ളതുപോലെ ജീവനില്ലല്ലോ. വശപ്പാററുന്നതു ജീവനെപ്പോററുന്നതിനായതിനാൽ അന്യൻെറ വിശേഷിച്ചും തൻെറ മുമ്പിൽ നില്ക്കുന്നവൻെറ വിശപ്പിനെ തൻെറ വിശപ്പിനെപ്പോലെ കരുതേണ്ടതാണു്.

ഉടൈമൈയുളിൻമൈ വിരുന്തോമ്പലോമ്പാ
മടമൈ മടവാർകണുണ്ടു 89

കാണാൻവീട്ടിൽവരുന്നവൻെറ പശിയും
മാററാൻ മടിക്കുന്നൊരാ
വീണൻവേണ്ടതുവച്ചുകൊണ്ടുമനിശം
ദാരിദ്ര്യമോതീടുമേ,
താനി,ല്ലായ്മ, ഗൃഹത്തിൽവന്നൊരതിഥി-
യ്ക്കൂട്ടുന്നിരപ്പാളിപോ-
ലാണത്വംവിടുമീവഴക്കമധികം
കാണാം മഹാഭോഷരിൽ

അതിഥിക്കു കൊടുക്കാതിരിക്കാൻവേണ്ടി, തനിക്കില്ലാതെപോയാലും തരക്കേടില്ല എന്നാഗ്രഹിച്ചുപോകുന്ന മഠയന്മാരും ഈ ലോകത്തുണ്ടു്.

മോപ്പക്കുഴൈയുമനിച്ച മുകന്തിരിന്തു
നോക്കക്കുഴൈയും വിരുന്തു 90

ഘ്രാണിച്ചിട്ടുമ്മുമ്പു കഴിഞ്ഞ‘ണിച്ചം’
കാണിച്ചപോൽ തന്നുടെയതിഥേയൻ
കോണിച്ചിട്ടുംമുമ്പു മുഖം, വിയർത്തു
നാണം, മുഖംവാടിവിഴുംവിരുന്നും

അണിച്ചം—അണിച്ചപ്പൂവു് (ഇതു് തൊട്ടാൽ വാടുന്നതാണു്.)

അണിച്ചപ്പൂവു് തൊട്ടാലേ വാടുകയുള്ളു അതിഥിയാകട്ടെ, ആതിഥേയൻ തന്നെക്കണ്ടു് മുഖംതിരിച്ചാൽതന്നെ വാടിപ്പോവും.

## അധികാരം പത്തു്

## ഇനിയവൈകൂറൽ—മധുരഭാഷണം

---

ഇൻചൊലാലീരമളൈ ഇപ്പടിറിലവാ-
ച്ചെമ്പൊരുൾ കണ്ടാർ വായ്ച്ചൊൽ 91

കേൾക്കുന്നോർക്കേത്തുവാക്കും ചിതറിനമധുവിൻ
മട്ടിലിമ്പം കൊടുത്തും,
പാക്കുംതൻമന്നിലാക്കും ചെറുതൊരുചതിവും
ചെയ്യിയിൽ ചേർത്തിടാതെ,

വായ്ക്കും ലോകത്തുസൃഷ്ടിപ്പെരുമയുമതുതൻ
ധർമ്മവും കണ്ടു,ചുററം
വായ്ക്കുന്നായീരമോതും മൊഴി, മധുമധുരം
മററഞ്ഞാനെന്നുചൊല്ലാൻ.

ഈരം-ആർദ്രത.

അകനമർന്തിതലിനൻേറ മുകനമർ-
ന്തിൻപൊലനാകപ്പെറിൻ. 92

ഹൃത്തിൽതള്ളും പ്രസന്നത്തികവൊടു വലുതാം
ദാനമേകുന്നതേക്കാ-
ളേറ്റയ്ക്കും മെച്ചമായിക്കരുതിടുമനഘം
ധർമ്മമായ്ത്തന്നെ ലോകം,
ഹൃത്തിന്നെക്കാട്ടിനില്ക്കും മുഖമതിലലയും
മുഗ്ദ്ധവക്ത്ര പ്രസാദം
ചാർത്തിക്കൊണ്ടാരൊടും തൻമൃദുമൊഴിമധുരം
തൂകുമാറോതുമെങ്കിൽ.

മുഖം ഹൃദയത്തിൻേറ കണ്ണാടിയാണു്. വെളിയിൽ നാററമറിയാതിരിക്കാൻ അകം ശുദ്ധിചെയ്യേണ്ടിവരുന്നതു പോലെ പെരുമാററവും സംസാരവും നന്നാക്കാനുള്ള ശ്രമത്തിൽ ഹൃദയവും ക്രമേണ അങ്ങനെയായിത്തീൎന്നുകൊള്ളുമെന്നുള്ള ലക്ഷ്യപ്രാപ്തിക്കുവേണ്ടി നല്ല സംഭാഷണത്തിൻേറ മഹിമയെ ഉപദേശിക്കുന്നു.

മുകത്താനമർന്തിനിതു നോക്കിയകത്താനാ
മിൻ ചൊലിനതേയറം. 93

കാണുമ്പോളുടനേ വിടിന്ന ഹൃദയ-
ത്തോടും മനസ്സിൽ കിള-
ന്നിളം സ്നേഹമൊടും വിശുദ്ധിവിളയും
വക്ത്രപ്രസാദത്തൊടും,

തന്നെക്കണ്ടരികത്തു വന്ന പരനെ
ക്കണ്ടുള്ള സന്തുഷ്ടിയാ-
ലൊന്നായമ്മധുരം നിറഞ്ഞുരചെ-
യ്യുന്നാലതേ ധർമ്മമാം.

മുഖംതെളിയുന്നതിനു അകംതെളിയാതെ തരമില്ല. മനുഷ്യന്റെ ധർമ്മം താൻ സന്തോഷിക്കുന്നതോടുകൂടി മറ്റുള്ളവരെ സന്തോഷിപ്പിക്കുകയും ആയതിനാൽ ഈ ധർമ്മത്തെ പാലിക്കാൻ അകശ്ശുദ്ധി അനിർവാര്യമെന്നുപദേശിക്കുന്നു.

തുൻപുറൂഉന്തുവ്വാമൈ യില്ലാകുംയാർമാട്ടു-
മിൻപുറൂഉമിൻചൊലവർക്കു. 94

ക്ഷമയിതിൽ സുഖസാധനമാകു മീ-
ക്ഷമയെഴും സ്മിതഭാഷിതമേ ധ്രുവം;
അമിതദുഃഖിതനായി, ദരിദ്രനായ്,
ചമയുകില്ല പരന്നിനിതോതുവോൻ

ആരെയും സന്തോഷിപ്പിക്കുവാൻ കഴിയുന്നവനു് അസന്തോഷം എങ്ങനെയുണ്ടാകാൻ.

പരനു — അന്യനു (സർവ്വയിടത്തും)

പണിവുടൈയനിൻചൊലനാതലൊരുവർ-
ക്കണിയല്ല മററുപ്പിറ. 95

പണിവു മാനുഷനുത്തമമെന്നു, മീ
ഗ്ഗുണമൊടേ മധുരിച്ചുരച്ചിടിൽ
അണിയുവാനൊരുവന്നിതിലും മഹാ
ഗ്ഗുണമെഴും മറുഭൂഷണമില്ലെടോ.

ഒരുത്തനാഭരണം വിനയത്തോടുകൂടിയ മധുരസംഭാഷണമാണു്.

അല്ലവൈ തേയവറംപെരുകുനല്ലവൈ
നാടിയിനിയ ചൊലിൻ. 96

പരന്തിന്മയൊഴിഞ്ഞഥ നന്മയെ-
ക്കരുതിസന്മധുരം മൊഴിയുവുകിൽ,
ധരയിലിന്നതു ദോഷമറുത്തറ-
ത്തുറമിട്ടും വളരാൻ നരധർമ്മവും.

തിന്മയൊഴിഞ്ഞും നന്മയെ ആഗ്രഹിച്ചും ഉള്ള വാക്കുകൾ ലോകത്തിൽ മാനുഷധർമ്മം വളരാനുള്ളതാകുന്നു.

നയനീൻറു നൻറിപയക്കും പയനീൻറു
പൺപിററലൈപ്പിരിയാച്ചൊൽ 97

സഫലമായ് ഗുണമൊട്ടുമകന്നിടാ-
തുഭയപക്ഷവുമോർത്തുരചെയ്യുകിൽ,
അരുളുമായതു നീതിയിഹത്തില-
ല്ലുമധർമ്മമടുത്തുപരത്തിലും

ചിറുമൈയുണീങ്കിയ വിൻചൊന്മറുമൈയു-
മിമ്മൈയു മിൻപന്തരും. 98

ഹൃദികൃശത്വമറുത്തു, ഗുരുത്വമാം
മൃദുവചസ്സുകളുത്തുലകത്തിലും
അധികരിച്ച സുഖം തരുമാറു നി-
ന്നതിരുമിമ്പ മനർഗ്ഗളമേക്കണം.

ഇൻചൊലിനിതീൻറൽ കാൺപാനെവൻകൊലോ
വൻചൊൽ വഴങ്കുവതു. 99

പരനതുഷ്ടിസദാപി വളർത്തുവാ-
നരുവിടാം മധുരാകൃതിതരും ഫലം
രുചിയറിഞ്ഞവനെന്തിനു നീരസം
കലരുമുക്തികളന്യനരയ്ക്കണം

ഇനിയവുളവാക വിന്നാതക്കൂറൽ
കനിയിരിപ്പക്കായ് കവൻററു. 100

മധുരഭാഷിതമെപ്പൊഴുമേകിടും
മധുസുഖത്തെവെടിഞ്ഞു മറിച്ചുതാൻ,
മധുരമററതുരയ്ക്കുകിലോ കനി-
ഞ്ഞതിനെവിട്ടൊരു പിഞ്ചുപറിച്ചപോൽ

## അധികാരം പതിനൊന്നു്

## ചെയ്‌നൻറിയറിതൽ - പ്രത്യുപകാരബോധം

---

ചെയ്യാമൽച്ചെയ്തവുതവിക്കു വൈയകമും
വാനകമുമാററലരിതു് 101

ഗുണമൊരുവകയിങ്ങോട്ടില്ലയെന്നുള്ളിടത്തും
ഗുണമപരനുതാനാമേകമെന്നാൽവിശേഷം;
ഗുണമിതിനെതിരീടില്ലൂഴിയോ, പിന്നെയെങ്ങും
ഘനമുരുവിടുമഭ്രംതാരമെന്തന്യമോതാൻ?

പകരമായൊന്നും ലഭിക്കാനില്ലെന്നിടത്തു ചെയ്യുന്ന ഉപകാരമത്രേ ഉപകാരം.

കാലത്തിനാർചെയ്ത നൻറി ചിറിതെനിനു-
ഞാലത്തിൻ മാണപ്പെരിതു 102

ചെറുതതുമുപകാരം തക്കകാലത്തുചെയ്താൽ
പെരുകിടുമതുപിന്നീടെണ്ണിയാലെന്തപാരം,
ധരയിഹചെറുതാണെന്നാലതിൻ ചുററിനുംമേൽ
പെരുകിയഗഗനംകാണാൻ ബൃഹത്തെന്നപോലെ

ഉപകാരം ചെറുതാണെങ്കിലും അതിനെ സ്പർശിക്കുന്ന പ്രത്യുപകാരസ്മരണ ഭൂമിയെ സ്പർശിക്കുന്ന ആകാശത്തെപ്പോലെ വലുതായിരിക്കണം.

പയൻറൂക്കാർചെയ്തവുതവി നയൻറൂക്കി
നൻമൈ കടലിർ പെരിതു 104

ഉതവികളെതുമട്ടും തൽഫലാപേക്ഷകൂടാ-
തിതരനപരിമോദാൽ ചെയ്തിട്ടു, ചെയ്തുവെന്നാൽ
പ്രതിഫലമിനിവെന്യേ മേഘവർഷാദിയാലി-
ക്ഷിതിയതിനതിരേകം വാരിധിക്കും മഹത്താം

ഭൂമിക്കാവശ്യമുള്ള ജലം മുഴുവനും പ്രതിഫലേച്ഛകൂടാതെ സംഭാവനചെയ്യും തൻെറ മഹത്വത്തിന ഹാനിസംഭവിക്കാതെയിരിക്കുന്ന വാരിധിയോട് ഒരു പരോപകാരിയെ താരതമ്യപ്പെടുത്തിയിരിക്കുന്നതിന്റെ സ്വാരസ്യവും കാൎയ്യകാരണൈക്യവും കണ്ടറിയുക. കാൎയ്യകാരണൈക്യം മുൻ ശ്ലോകത്തിൽ സ്ഥാപിക്കുന്നേടത്തും ഇതുപോലെ സ്പഷ്ടമാണു്.

തിനൈത്തുണൈനൻറിചെയിനും പനൈത്തുണൈയാ
ക്കൊൾവർ പയൻെറരിവാർ 104

പരകൃതമുപകാരം തുച്ഛമാണെങ്കിലും നാം
കരുതുകവലുതാണെന്നെന്നുമേ നന്ദിയോടേ;
നരനിതുവിധമാത്മസ്നേഹമുണ്ടാകിലവന്നാ-
ലതമയൊടതുപിന്നും പെററിടുംവൻഫലങ്ങൾ

ലഭിച്ച ഉപകാരം ചെറുതായാലും വലുതെന്നാദരിച്ചാൽ ഉപകാരംചെയ്തവന്നു് വീണ്ടും ചെയ്വാൻ സന്തോഷം തോന്നും.

ഉതവിവരൈത്തൻറുതവിയുതവി
ചെയപ്പട്ടാർ ചാൽപിൻവരൈത്തു 105

ഏവനെവനെതുമട്ടിൽ ചെയ്തരെന്നെണ്ണിനോക്കീ-
ട്ടവനവനതുമട്ടായ് വീട്ടുവോനെത്രനിന്ദ്യൻ?
ഒരുപരിഗണനയ്ക്കും കീഴടങ്ങാതെവിണ്ണിൻ
മറയൊടുമരുവീടും സത്തരൊത്താൻസ്മരിക്കു

വ്യക്തിഭേദാതീതമായുള്ളതുമാത്രമേ സാക്ഷാൽ ഉപകാരമാവൂ

മറവക്കമാശറാർ കേൺമൈ തുറവക്ക്
തുൻപത്തുട്ടപ്പായാർനട്പ്പു 106

അകമതിലതിദുഃഖം നൊന്തനേരംലഭിക്കം
മികവെഴമുപകാരം വൈവെളുല്യംസ്മരിക്ക,
ഝടുതിയിലതിദുഃഖം നന്മയെപ്പെറവപോരും
നറകടൽ മണിയെത്തന്നുള്ളിൽനിന്നെന്നപോലെ

എഴ്മൈയെഴപിറപ്പുമുള്ളവർ കങ്കൺ
വിഴമന്തുടൈത്തവർ നട്പ്പു 107

ഇടരൊട്ടമരവുന്നാറം തന്നെട്ടത്തെത്തിയമ്പാ–
ലിടരുകളൊഴിവാക്കിക്കണ്ണുനീർ മാച്ചവന്നായ്
പുനരെഴമെഴജന്മം മംഗളംവന്നുചേരാൻ
മനമതികൊതികൊണ്ടാ നന്മയെത്തന്നെനേരു.

നൻറിമറപ്പതു നൻറൻറനൻറല്ല–
തൻേറ മറപ്പതുനൻറ 108

തുണയൊരുചെറുതുംതാൻ കൈവരിച്ചെന്നതൊട്ടോ–
ട്ടുണയരു, തൊരുകാലം വിസ്മരിക്കാതിരിക്ക;
പിണിയിനിയൊരുവൻ ചെയ്യെന്നതും പിന്നെയുംമേൽ
പണികളെയൊഴിവാക്കാൻ ചെയ്യുവാറേ മറക്ക

അയ്യൻ തിന്മചെയ്യതിനെ അന്നുതൊട്ടേ മറക്കണമെന്നു
പറയുന്നതെന്തിനു് എന്നു കാരണം പറഞ്ഞിരിക്കുന്നു.

കൊൻറന്നവിന്നാചെയിനുമവർചെയ്യ
വൊൻറനൻറുള്ളക്കെടും 109

ഒരുപൊഴുതുപകാരം ചെയ്യവൻതന്നെ പിന്നീ–
ടൊരുപൊഴുതപകാരം ചെയ്യിലും ബുദ്ധിയോടേ,
കരുതണമവരാദ്യം നന്മയെച്ചെയ്യതെന്നാ–
ലരുതവനുടെദോഷം തീണ്ടുവാൻനമ്മെയൊട്ടും

എന്നൻറികൊൻറാൎക്കു മുയ്‌വുണ്ടാ മുയ്‌വില്ലൈ
ചെയ്‌ന്നൻറികൊൻറ മകൎക്കു. 110

ഭുവിപലപല ധൎമ്മഭ്രംശമുണ്ടാകിലും മേ–
ലവപരിഹരണം ചെയ്തുദ്ധരിക്കാമൊരിക്കൽ;
ലവമളവുപകാരം ചെയ്തിടത്തേററിവച്ചോ–
രവമതിതന്നമീതിസ്സില്ലമേൽ ശാന്തിയൊന്നും

പരിഹരിക്കാനൊക്കാത്തമട്ടിൽ സ്വായം നശിക്കുന്നതിനു തന്ത്രിച്ചവനെ നിന്ദിക്കുന്നതിൽ കവിഞ്ഞ ഒരു കാരണം വേണ്ടാ.

## അധികാരം പന്ത്രണ്ട്.

## നടുവുനിലൈമൈ–നിഷ്പക്ഷപാതിത്വം

---

തകുതിയെനവൊൻറുനൻറേ പകുതിയാൎ
പാൎപ്പട്ടൊഴുകപ്പെറിൻ 111

ആളും, തരം, പ്രകൃതിയും ശരിയായറിഞ്ഞു
കാലത്തിനൊത്തുപരി, മദ്ധ്യമിരിക്കയോഗ്യം,
പാലൊത്തൊരീയുലകവൈഭവമാണു മൎത്ത്യ–
ന്നാലംബമിബ്ഭുവന ജീവിതദുഃഖമാററാൻ

ചെപ്പമുടൈയവനാക്കഞ്ചിതൈവിൻറി
യെച്ചത്തിൎക്കേമാപ്പുടൈത്തു 112

തൻസത്യസന്ധത വളൎത്തിവളൎന്നശുദ്ധ–
നിഷ്പക്ഷബുദ്ധിയുളവാക്കിയ വൃദ്ധിയേതും
സന്താനവംശമതിലും മുറതെററിടാതെ–
യന്തസ്സുചേൎത്തൊഴുകിധിനിടുമെന്നുറപ്പു

നൻേറതരിനു നട്ടവീകന്താമാക്കാതെ
യൻേറയൊഴിയവിടൽ 113

എന്തെന്തതീതസുഖമേകനു പക്ഷപാത
ചിന്തയ്ക്കുഴന്നഫലമായ് വരുമെങ്കിലും, മേൽ
ചിന്തിച്ചൊഴിക്കയിതു, നീതിയിൽനിന്നുതെററാ-
തന്ത്യംവരെയ്ക്കുമതുനിത്യസുഖംവിതയ്ക്കും

തക്കാർതകവിലരെൻപതവരവ-
രെച്ചത്താൽ കാണപ്പെട്ടും. 114

കൊള്ളാമൊരുത്ത നപരൻ ഭുവിനീചനെന്നു-
മുള്ളോരുതക്മതിനുത്തര മോതിനിൽപൂ,
ഉള്ളംപടിയ്ക്കുവരവക്ക പിറന്നുവാഴാ-
നുള്ളോരുമക്കളിയലും നിലലോകമെങ്ങും

ഉരത്തിൻെറ വൈഭവം ഉരത്തിൽ കണ്ടറിയാൻ പ്രയാസം. ഫലത്തെക്കണ്ടറിയാം. അതുപോലെ ഒരുത്തൻെറ പ്രവൃത്തിയുടെ ഗുണദോഷം പ്രവൃത്തിഫലമാശ്രയിച്ചു നില്ക്കുന്ന മക്കളെക്കണ്ടറിയേണ്ടതാണു്.

കേടുംപെരുക്കവുമില്ലല്ലനെഞ്ചത്തു
ക്കോടാമൈ ചാൻേറാക്കണി 115

വൃദ്ധിക്ഷയങ്ങളഠ സഹജം സകലത്തിനുംപി-
ന്നിദ്ധാത്രിവാസിജനമെന്തിനതിൽ ഭ്രമിപ്പൂ;
ഏതെന്തിലും ഭ്രമമൊഴിഞ്ഞു സദാപിമദ്ധ്യം
വർത്തിപ്പതാണഴക പണ്ഡിതനേതിടത്തും

കെട്ടവൽയാനെൻപതറിക തൻനെഞ്ച
നട്ടവൊരീഇയല്ലചെയിൻ 116

കേടിജ്ജഗത്തിലറിയാതെ ഭവിച്ചകഷ്ട-
പ്പാടുള്ളതാക്ക, പറയാമതു തൻെറനെഞ്ചിൽ
കേടന്യനുന്നുവതിനൊങ്ങിയ പക്ഷപാതം
പാടിപ്പുറന്നവിനചെയ്യവനാ,രവന്നേ

കെടുവാകവൈയാതുലകനടുവാക
നൻറിക്കട്ടങ്കിയാൻറാഴ്വു 117

നിഷ്പക്ഷനായി സമദൃഷ്ടിയോടേവസിച്ചി–
ട്ടിപ്പാരിലാരുമൊരുവേളയധഃപതിച്ചാൽ
നൽപ്പുള്ളലോകമവനങ്ങനെയാണ്ടു പോകാൻ
കൽപ്പിക്കയില്ല; യരുളുന്നു സഹായഹസ്തം

ചമൻചെയ്തു ചീർത്തൂക്കംകോലമൈന്തൊരുപാർ
കോടാമൈ ചാൻറോർക്കണി 118

പക്ഷപാതരഹിതൻ. പരന്നു ന–
ല്ലിഷ്ടനായുഭയമദ്ധ്യവർത്തിയായ്
ത്രാസുതന്നരിയ സൂചിയെന്നപോൽ
വാസ്തവംചിരമറിഞ്ഞുരച്ചിടും

ചൊർകോട്ടമില്ലതു ചെപ്പമൊരുതലൈയാ
വുട്കോട്ടമിൻമൈ പെറിൻ 119

ഉള്ളിനില്ലൊരു വശത്തുചാഞ്ഞതാ–
യുള്ളകോട്ടമണുപോലുമെങ്കിലോ,
ചൊല്ലിനുംവരുകയില്ല വാട്ടമൊ–
ന്നെള്ളിടയ്ക്കു, മിതുകാണുകാഢ്യരിൽ

വാണികഞ്ചെയ്‌വാക്കു വാണികംപേണി
പ്പിറവുന്തമപോർചെയിൻ. 120

വാണിജന്നു മുയരേണമിഗ്ഗുണം,
കാണൊലാപരധനത്തെ യന്യമായ്
പേണിയാരെയു മപക്ഷപാതിയായ്
താണവന്നി ലുയരുന്നു വാണിഭം

# അധികാരം പതിമൂന്ന്

## അടക്കമുടമൈ — അടക്കം

---

അടക്കമമരരുളുയ്ക്കുമടങ്ങാമൈ
യാരിരുളുയ്ത്തുവിടും 121

അടക്കമാം മുഖ്യമനുഷ്യധർമ്മം
കൊടുക്കുമാർക്കും സുരലോകസൌഖ്യം;
അടക്കമില്ലായ്മയെവനെയും കൊ-
ണ്ടടച്ചിടും നീണ്ടൊരു കൂരിരുട്ടിൽ

കാക്കപ്പൊരുളാവടക്കത്തെയാക്ക-
മതനിനൂങ്കില്ലൈയുയിർക്കു 122

ജഡത്തിനും ജീവൻമാക്കമേകു-
ന്നടക്ക,മാക്കത്തിനു മൂക്കിതത്രേ;
മഹാനിധിക്കൊപ്പമിതൊന്നിനെത്താൻ
മഹർഷിമാരും ഭുവികാത്തിടുന്നു

ചെറിവറിന്തു ചീർമൈപയക്കുമറിവറി-
ന്താററി നടങ്കപ്പെറിൻ 123

അടക്കമൊണിന്നറിവെന്നറിഞ്ഞി-
ട്ടടങ്ങിയാരും നെറിയോടുവാണാൽ
പുകഴ്ത്തിടും പണ്ഡിത മണ്ഡലംപിൻ
പരന്നിടുംഖ്യാതി ജഗത്തിലെങ്ങും

നിലൈയിററിരിയാതടങ്കിൻറോററ-
മലൈയിനു മാണപ്പെരിതു 124

ജഗത്തടക്കം പൊലിയെന്നു തള്ളാ-
തകത്തടക്കുന്ന ഗൃഹസ്ഥനോർത്താൽ,
അകംമഹാമേരുവിനും മഹത്താ-
യകന്നടുത്തംബരമൊത്തുചേരും

ശക്തിയായടിക്കുന്ന കാററിൻെറ ഗതിക്കെതിരായി നില്ക്കുന്ന വസ്തുവിനെ കാററടിച്ചു പറത്തിക്കൊണ്ടുപോയി നശിപ്പിക്കുന്നു. അനുലോമമായി നിൽക്കുന്ന വസ്തുവിനു മേല്പറഞ്ഞ നാശം സംഭവിക്കുന്നില്ല. അതുപോലെ മായാജഗത്തിൻെറ അംശമായിത്തീൎന്നുപോയ ജീവാത്മാവു് മായയിൽപെട്ട തൻെറ നിലയിൽനിന്നു ഭിന്നിക്കാൻ ശ്രമിക്കാതെ അതിനനുഗുണമായി അറിഞ്ഞു പ്രവൎത്തിച്ചാൽ മായ തനിക്കു വശംവദയായിവരുകയും അങ്ങനെ മായയെ തരണംചെയ്യുകയും ചെയ്യാം. ഈ തത്വത്തെയാണു് "നിലൈയിൽ തിരിയാ തടങ്കിയാൻറോററം" എന്ന മൂലഗ്രന്ഥവരികൾ കുറിക്കുന്നതു്.

നിലൈയിൽതിരിയാതെ—തൻെറ (മായാ—സൃഷ്ടി) നിലയ്ക്കൊത്തുനിന്നു്

അടങ്കിയാൻ— (മായയെ അടക്കാൻവേണ്ടി) അറിഞ്ഞുകൊണ്ടതിൻെറ പിണികളെപ്പൊറുത്തു അതിനോടു് ഇണങ്ങി, അടങ്ങിനില്ക്കാൻ കെല്പുള്ള ധീരോദാത്തൻ.

മഹത്തായക—ചേരും—മായയുടെ വ്യഷ്ടിവൈഭവത്തിൽ നിന്നും അകന്നു് അതിൻെറ സമഷ്ടിവൈഭവത്തെ കാണുക അതായതു് ദുഃഖഹേതുകമായ അവിദ്യാരൂപിണി (വ്യഷ്ടി) യായ മായയുടെ കൂടസ്ഥായ സ്വരൂപത്തിൽ നിന്നും നീങ്ങി ബ്രഹത്തായ അതിൻെറ വിദ്യാരൂപത്തെ കാണുക. ആകാശതുല്യമായ മായയുടെ വിദ്യാസ്വരൂപത്തെ കാണുന്നവനെ വിദ്യാസ്വരൂപിണിയായ മായ അനുഗ്രഹിക്കുകയും ഇതോടുകൂടി ജീവാത്മാവു തൻെറ സത്യമായ ബ്രഹ്മസ്വരൂപത്തെ സ്വയം സാക്ഷാൽക്കരിക്കുകയും ചെയ്യുന്നു.

എല്ലാൎക്കുനൻറാം പണിതലവരുള്ളു-
ഞ്ചെൽവൎക്കേ ചെൽവന്തകൈത്തു 125

വണക്കമൊണിന്നഴകാൎക്കു മാസതു്
ഗ്ഗുണം പ്രഭുക്കൾക്കൊരു ഭൂഷണംതാൻ,

പണിഞ്ഞുവാഴും പ്രഭുവിൻ പ്രഭുത്വം
മണംപരത്തും പുകഴാളെങ്ങുമോങ്ങും

ഒരുമൈയുളാമൈപോലൈന്തടക്കലാററി-
നെഴുമൈയുള്ളമേമാപ്പുടൈത്തു 126

അവയവമവയഞ്ചും തള്ളിടാതുൾ വലിച്ചു-
ങ്ങവയൊരു തനുവുള്ളിൽ കൊള്ളുവോരാമയെപ്പോൽ.
ഭുവിനരനൊരു ജന്മത്തിങ്കലഞ്ചും ജയിച്ചാ-
ലവനതുപലജന്മം കൊണ്ടുകിട്ടേണ്ടതേകും.

ആമ അവയവങ്ങളെ ഇഷ്ടാനുസരണം പുറത്തുനീട്ടുകയോ അകംവലിക്കുകയോ ചെയ്യുന്നു. ഇന്ദ്രിയങ്ങളെ ഇഷ്ടാനുസരണം ഉപയോഗിക്കുന്നവൻ അവയെ നിയന്ത്രിക്കുന്നവനായിത്തീരുന്നു. ഇതു സാദ്ധ്യമായിവന്നാൽ ഇതേജന്മം കൊണ്ടുതന്നെ മോചനവും കൈവരുമെന്നുസാരം.

യാകാവാരായിനുംനാകാക്ക കാവാക്കാർ
ചോകാപ്പർ ചൊല്ലിഴുക്കപ്പട്ടു. 127

ക്ഷിതിയിതിലെതുമേ നീകാക്കുകില്ലെങ്കിലും കേൾ
ചിതമൊടു നിജനാവെക്കാത്തു കൊൾകെന്നു ഞായം,
അതിനൊരു ചെറുവാട്ടംതട്ടിയാൽ കോട്ടമുണ്ടാം
മതികലുഷിതമാകും, നിത്യദുഃഖം ഫലിക്കും

ഒൻറാനുന്തീച്ചൊർ പൊരുട്പയനുണ്ടായി
നൻറാകാതാകിവിടും. 128

മൊഴികളിലണുപോലും മറ്റൊരുത്തന്നു ദുഃഖം
തഴുവതിനിടയായാലായതിൻ ഹേതുവാർത്താൻ
മൊഴിയുവതഖിലം മേൽക്കൈവരുത്തുന്നനർത്ഥം
പഴികളുമശുഭത്തെത്തന്നെയെങ്ങും കൊളുത്തും

തീയിനാർചുട്ട പുണ്ണുള്ളാറു മാറാതേ
നാവിനാർ ചുട്ടവടു. 129

ഉടലതുചുട്ടമേ തീക്കോലമാം തൻെറനാവോ
ചുട്ടമുയിരിനുള്ളല്യം മുഖ്യമാം മാനസത്തെ,
ഉടലിഹവളരുമ്പോൾ തൻവ്രണം മാഞ്ഞുപോകാ
മൊട്ടവില്ലുമറമോളും പാട്ടമായാതിരിക്കും.

കതങ്കാത്തുക്കററടങ്കലാററുവാൻ ചെവ്വി
യറം പാക്കുമാററിന്നുഴൈത്തു 130

അറിവൊട്ടു നിയതംതൻ മാനസം താനടക്കി–
ട്ടറിവതിലലയുമ്മാറാക്കിടുന്നോരഭിജ്ഞൻ
മരുവിട്ടമിഹലോകം കൈതൊഴും വിശ്വധർമ്മാ–
വലിചിരമടി പററെക്കുമ്പിടുന്നോരു നാട്ടിൽ

## അധികാരം പതിന്നാല്

## ഒഴുക്കമുടമൈ—സദാചാരം

---

മൂലം:

ഒഴുക്കംവിഴുപ്പന്തരലാനൊഴുക്ക–
മുയിരിനുമോമ്പപ്പെടും 131

ശ്രേഷ്ഠം സദാചരണമേ ഭവജീവിതത്തെ
പുഷ്ടിപ്പെടുത്തു മതിനാലിഹബുദ്ധിയുള്ളോർ
ശ്രേഷ്ഠതമേറമുയിരിന്നു മതീതമായി–
സൂക്ഷിച്ചിടുന്നിതിനെ യേതൊരുകാലവും കേൾ

സാരം:

ഉത്തമമായലോകജീവിതത്തിൽ വിജയംകൈവരാത്തവനു് മേൽ സാക്ഷാല്ക്കാരമാർഗ്ഗം സുഗമമായിരിക്കയില്ല സംസാരജീവിതത്തിൻെറ

ഉത്തമത്വം മനുഷ്യന്റെ സദാചാരനിഷ്ഠയെ ആശ്രയിച്ചിരിക്കുന്നതിനാൽ ബുദ്ധിമാന്മാർ സദാചാരത്തെ ഉയിരിനെപ്പോലെ പരിപാലിക്കുന്നു.

പരിന്തോമ്പിക്കാക്കവൊഴുക്കന്തെരിന്തോമ്പി–
ത്തേരിനുമഹ്തേ തുണൈ 132

എമ്മട്ടുമെന്തു വിഷമങ്ങളുംസഹിച്ചു, മയ്യോ
നമ്മൾക്കൊഴുക്കമിഹക്കാക്കുകതന്നെ വേണം
ഇമ്മന്നിലേതുമതിശോധനചെയ്തു കാണ്മൂ
സന്മാർഗ്ഗമൊന്നവന മേവനു മേതിടത്തും.

ഒഴുക്കമുടൈമൈ കുടിമൈയിഴുക്ക–
മിഴിന്ത പിറപ്പായ് വിടും 133

ആചാരമുള്ള നരനാണു കുലീനനായോ–
നാചാരഹീനനതിനീചകുലോത്ഭവൻതാൻ ;
രഞ്ജിച്ചിരണ്ടുതരമാളുകളും പിറക്കും
മുജ്ജന്മകർമ്മഫലയോഗ്യതയോടുമന്നിൽ.

മറപ്പിനുമൊത്തുക്കൊളലാകുംപാർപ്പാൻ
പിറപ്പൊഴുക്കങ്കുൻറക്കെടും,

വേദം പഠിച്ചതുപിന്നെ മറക്കിലും, പിൻ,
ഖേദിക്കവേണ്ട പരിലാളനയാൽ പുതുക്കാം.
വേദജ്ഞർ വർണ്ണമുറവിട്ടു നടന്നുവെന്നാൽ,
ചോദിക്കവേണ്ട, കുലവും കെട്ടുമൊന്നടങ്കം.

അഴുക്കാറുടൈയാൻകണാക്കം പോൻറില്ലൈ
യൊഴുക്കമിലാൻ കുണുയർവു. 135

ഉള്ളംതുളച്ചവിധമേറുമസൂയയുള്ളോ–
നില്ലാതെയാകും മഹീവൃദ്ധിയതെന്നപോലെ
ആചാരമൊട്ടുമൊരുവന്നുവരാതെപോയാ–
ലാശിക്കവേണ്ട പുനരുൽഗതിതെല്ലുമേ, മേൽ.

ഒഴുക്കത്തിനൊൽകാരുരവോരിഴുക്കത്തി
നേതം പടുപാക്കറിന്തു 136

കേട്ടം, ദുരാചാരമതേററിവഷ്ക്കം
പാട്ടം സ്മരിക്കും ദ്ദഢചിത്ത രെന്നും
നാട്ടം സദാചാരമതൊന്നിലല്ലാ–
തോട്ടന്നീതില്ലേ മന, മന്യമൊന്നിൽ.

ഒഴുക്കത്തിനെയ്തുവർമേന്മൈയിഴുക്കത്തി–
നെയ്തുവരെയ്താപ്പഴി 137

പാരില്ലരംനിഷ്ഠയൊടേതൊരുത്തൻ
നേരേ സദാചാരമതിൽ ചരിപ്പൂ,
നേരായ്‌വരും മേന്മയവന്നു, മററാ–
ളാരാലനാചാരവിഷം വമിക്കും.

നൻറിക്കുവിത്താകനല്ലൊഴുക്കന്തീയൊഴുക്ക–
മെൻറുമിടുമ്പൈ തരും. 138

ധാത്രിക്കു ധർമ്മം വിളയിച്ച, വിത്താ–
യെത്തും സദാചാരമതെ,ന്നപോലെ
ധാത്രിക്കുദോഷത്തെയറിഞ്ഞു ചെയ്യാൻ
ചത്തും ദുരാചാരമുണന്നിരിക്കും.

ഒഴുക്കമുടൈയവർക്കെല്ലാവേതീയ
വഴുക്കിയും വായാർ ചൊലർ 139

സദ്‌വൃത്തി സൗഖ്യത്തിനെയെന്നപോലെ
ദുർവ്വൃത്തി ദുഃഖത്തെയുമാനയിക്കും
സത്തുക്കൾതൻചൊല്ലിലബദ്ധമായു–
മെത്താദുരാചാരവചസ്സുതെല്ലും

ഉലകത്തോടൊട്ട വൊഴുകൽ പകലററ–
കല്ലാരറിവിലാതാർ ! 140

കാലേ പുരാണങ്ങൾ പഠിച്ചറിഞ്ഞും,
ചേലൊട്ട ശാസ്ത്രങ്ങൾ ചുഴിഞ്ഞുപാത്തും
ഈ ലോകമര്യാദയറിഞ്ഞതില്ലെ–
നാലോമമററാശ്ശോഷനവൻ ജഗത്തിൽ.

# അധികാരം പതിനഞ്ചു്.

പിറനിൽവിഴൈയാമൈ—പരസ്വവിരതി

— ൦ —

പിറൻപൊരുളാട്ടു്പെട്ടൊഴകം പേതൈമൈഞാല—
ത്തറം പൊരുൾ കണ്ടാർകണിൽ 141

അന്യനേററനുഭവിച്ച പരസ്വം
തന്നിലാശകിളരുന്ന ജളത്വം
മൂഢനൊക്കു,മീതു ധർമ്മമൊടത്ഥം
തേടുമെന്നൊരറിവാളിയിലില്ലേ.

അൻറകടൈ നിൻറാരുളെല്ലാം പിറൻകടൈ
നിൻറാരിർ പേതൈയാരിൽ 142

എത്രതന്നെ പഴിധർമ്മമതിന്നായ്
ചേർത്തുവച്ചൊരു നരാധമനംഗമൽ
അന്ധനായിഹ പരാത്ഥസുഖത്തെ—
ച്ചിന്തിടുന്ന നരനേറെനികൃഷ്ടൻ ?

വിളിന്താരിൻ വേറല്ലർമൻറതെളിന്താരി—
ററീമൈ പുരിന്തൊഴകുവാർ 143

തൻപ്രിയന്നരികിൽ വാണവന്നു ത—
ന്നൻപിനെപ്പകരു മുല്ലലാക്ഷിയിൽ
മാൺപടഞ്ഞ കൊതികൊണ്ടവൻസ്വയം
നാമ്പടഞ്ഞനരനന്യനല്ലെടോ.

എനൈത്തുണൈയരായിനുമെന്നാന്തിനൈത്തുണൈയു—
ന്തേരാൻ പിറനിൽപുകൽ. 144

അണുവുമുള്ളിലപോഭകശങ്കവി—
ട്ടനശരാത്തിയൊടേ പരപത്നിയിൽ
മനമയപ്പതു, മന്നവനാകിലും,
ഘനമിടിച്ചനിലത്തു നിരത്തിടും

അപോഭകം—വിഷ്ണം.

എളിതെന വില്ലിറപ്പാനെയ്യമെഞ്ഞാൻറം
വിളിയാതുനിർകും പഴി. 145

സുഗമമെന്നു ഹിനച്ചൊരുമങ്കതൻ
ഭഗസുഖാത്തിവളത്തിവരുന്നവൻ
ഗഗനമുള്ളളവും ഭുവിയെങ്ങുമേ
ലഗിത ദുർഭര ദുഷ്പുകളേററിടും

ലഗിത—പററിപ്പിടിച്ചിരിക്കുന്ന

പകൈപാവമയ്യം പഴിയെനനാൻകു—
മികവാവാമില്ലിറപ്പാൻ കൺ 146

സ്ത്രീലമ്പടനു വളരുന്നിതു ശത്രുദോഷം
ദുഷ്ഷേർ, ഭയം, പെരിയപാപവുമെന്നനാലും
അന്തസ്സുചേന്ന നരനില്ല രസം തരിമ്പും
ചന്തം പരന്നു പകരും മടവാരിലൊട്ടും.

പരന്നുപകരും—അന്യന്നു (പരക്കെ)പ്രദാനംചെയ്യുന്ന

അറനിയലാനിൽവാഴ്വാനെൻപാൻപിറനിയലാറം
പെൺമൈ നയവാതവൻ 147

ധർമ്മത്തിനൊത്തപടിതൻെറ കുടുംബധർമ്മം
ചെമ്മേനടത്തി വഴിപോലെയിരുന്നിടുന്നോൻ
അന്യൻവരിച്ച സഹധർമ്മിണിയാക്കിവച്ച
തനൃംഗിയെപ്പുണരുവാൻ കൊതികൊള്ളുകില്ലേ.

പിറൻമനൈ നോക്കാത പേരാൺമൈചാൻേറാർ—
ക്കറനൊൻേറാവാൻറ ഒഴുക്കു 148

അന്യൻമുകന്ന മധുരാംഗിയിലാശയാൽ തൻ
പിന്നിൽ തിരിഞ്ഞു നയനങ്ങളെറിഞ്ഞിടാഞ്ഞാൽ
പിന്നെന്തുചന്തമൊരുവന്നു വരേണമോക്കിൽ
പിന്നന്യമേതുനരനീതിയുമുണ്ടു ചൊല്ലാൻ.

നലക്കരിയാർയാരെനിനാമനീർവൈപ്പീർ
പിറർക്കരിയാടോയാതാർ 149

നമ്മയ്ക്കിരിക്കമവകാശിയതാര? കേട്ടീ
ടുന്മാദമററ,കടലേഴവരിഞ്ഞ ഭുവിൽ
മുന്നംപരാംഗരസമുണ്ടവാം തൻെറയംഗം
തന്നെക്കവൻ പുണരാതെയിരിക്കവോൻതാൻ.

മുന്നം...........പ്പവൻ–താൻ പരാംഗനയിൽമോ–
ഹംകൊള്ളരുതെന്നപോലെ പരാംഗനതന്നെ
കവരാതെ സൂക്ഷിക്കണമെന്നും സൂചന.

അൻറവരൈയാറം അല്ലശെയിനും പിൻറവരൈയാറം
പെൺമൈ നയവാമൈ നൻറ 150

എന്തെന്തധർമ്മമരുതാത്തതുചെയ്കിലും പി–
ന്നെന്തെന്തെളുപ്പമരികത്തു ലഭിക്കിലും കോം
സ്വാന്തം വെടിഞ്ഞു, പരപത്നിയിലുന്തിടുംപെൺ
ചന്തത്തിലുള്ള തിരിയാതെയിരിക്കനന്നാം.

# അധികാരം പതിനാറ്.

## പൊറൈയുടൈമൈ–ക്ഷമാശീലം

— ० —

അകഴ്വാരൈത്താങ്കം നിലംപോലത്തമ്മൈ
യികഴ്വാർ പൊറത്തറലൈ 151

താങ്ങിടുംധരണിതന്നെ വെട്ടുവാ–
നോങ്ങിനിന്നെതിരു ചെയ്യുവോനെയും;
തന്നിലേററമിടരേത്തുമേ പൊറു–
ക്കുന്നതാണിഹ മഹാനുമുത്തമം.

പൊറുത്തലിറപ്പിനൈയെൻറുമതനൈ
മറത്തലതനിനും നൻറു 152

ദുഷ്ടനോൎത്ത ദുരിതങ്ങളിൽ ദുഃഖം
തട്ടിടാതവ പൊറുപ്പതുയോഗ്യം.
കേടെതും പരനണച്ചതു പാടേ
മൂടിവിട്ടവ മറക്കുകിൽമെച്ചം

ഇൻമൈയുളിൻമൈ വിരുന്തൊരാൽവൻമൈയുൾ
വൻമൈ മടവാർ പൊറൈ. 153

കഷ്ടത്തിലും കഷ്ടമൊരുത്തനൎത്ഥി–
ക്കഷ്ടിക്കിടും വസ്തുവിലക്കിനിന്നാൽ
അന്തസ്സിലന്തസ്സതു മൂഢരെല്ലാം
ക്ഷന്തവ്യരെന്നുള്ളിലുണൎന്നതും കേൾ.

നിറൈയുടൈമൈ നീങ്കാമൈവേണ്ടിൻപൊറൈയുടൈമൈ
പോററിയൊഴുകപ്പടും. 154

മൎത്ത്യന്നുറഞ്ഞൊരഭിവൃദ്ധികുറഞ്ഞിടാതെ
നിത്യംനിറഞ്ഞു നിലനില്ക്കണമെങ്കിലോകേൾ
എന്തുംപൊറുത്തുകഴിയുന്ന ഗുണത്തിനായ്ത–
ന്നന്തംകൊടുത്തുമരുവീടുക ബുദ്ധിയോടെ

ഒറുത്താരൈയൊൻറാക വൈയാരേ വൈപ്പർ
പൊറുത്താരൈ പ്പൊൻപോർപൊതിന്തു. 155

ക്ഷമകെട്ടവനെപ്പുച്ഛി
ച്ചെറിയുന്നിതു ദൂരെയായ്;
ക്ഷമയുള്ളവനെപ്പൊന്നായ്
പ്പൊതിയും ഭുവിസൎവ്വരും :

ഒറുത്താക്കൊരു നാളൈയിന്പംപൊറുത്താക്കു
പ്പൊൻറുന്തുണൈയും പുകഴ് 156

കോപത്തിലുണ്ടായ്വരുമിമ്പമേററം
ലോപിച്ചമായുന്നൊരുനാളിനുള്ളിൽ :
താപത്തിലും തൻക്ഷമകാട്ടുവോ നി–
ഷ്പാപത്തു,ചേരും ചിരകീൎത്തിയുംമേൽ

തിറനല്ല തർപ്പിറർ ചെയ്യിനു നോനൊ-
ന്തറനല്ല ചെയ്യാമൈ നൻറ. 157

പരനാഞ്ഞു തനിക്കേകും
ദുരിതം തന്നിൽ നൊന്തുനീ,
അരുതാത്ത പ്രതീകാരം
കരുതാതെന്നതുത്തമം.

മികുതിയാർമിക്കവൈ ചെയ്താരൈത്താന്ത-
ന്തകുതിയാൻ വെൻറു വിടൽ. 158

പരനേറിയ സ്വാൎത്ഥത്താൽ
നെറികെട്ടെന്തുചെയ്കിലും,
വിജയിക്കയവന്നിൽ തൻ
സഹതാപം ചൊരിഞ്ഞു നീ

തുറന്താരിൻതൂയ്മൈയുടൈയരിറന്താർ വാ-
യിന്നാച്ചൊനോകിർപവർ 159

നെറികെട്ടവരോതീടും
തെറിവാക്കും പൊറുക്കുവോൻ
മറയോർ തൻതപം താനേ
നിറയും മേന്മയുള്ളവൻ

ഉണ്ണാതുനോർപാർപെരിയർ പിറർച്ചൊല്ലു-
മിന്നാച്ചോനോർപാരിർ പിൻ 160

ഊണില്ലാവ്രതമാചരിച്ച മുനിയും
പിന്നെച്ചിരം ഭൂമിയിൽ
കാണുംദിവ്യമഹാജനങ്ങളെവരും
നിൽക്കുംപുറംപന്തിയിൽ,
പ്രാണൻനൊന്തുവീഴുംവിധത്തിലതിയാ-
യന്യൻ പഴിക്കും പഴി-
ക്കുണ്ണെന്നോണമെതുംപൊറുത്ത വ്രതിതാൻ
മിന്നും മുഖപ്പന്തിയിൽ:

# അധികാരം പതിനേഴ്.

### അഴക്കാറാമൈ–അസൂയാരാഹിത്യം

— ૦ —

ഒഴക്കാറാക്കൊാംകവൊരുവൻറൻ നെഞ്ചു–
ത്തഴക്കാറിലാത വിയൽപ്പു. 161

ഇല്ലതന്നി,ലപരൻെറ വൃദ്ധിയിൽ
തെല്ലസൂയ ഹൃദയത്തി,ലെന്നു താൻ
കൊള്ളണം മഹിയിലാരുമേ തനി
ക്കുള്ള ജീവിതമതിൻെറ മർമ്മമായ്.

വിഴുപ്പേററിനതൊപ്പതില്ലെയാർ മാട്ടു
മഴക്കാററിനമൈ പെറിൻ 162

ഏററവും മഹിമയുള്ള സത്ഗുണം
പോററവാൻ മതികൊതിച്ച മാനുഷൻ,
മാററിയാൽ മതിയസൂയയുള്ളിൽനി–
ന്നററപോയ വിധമെന്നുമോർത്തിട്ടു

അറനാക്കംവേണ്ടാതാനെൻപാൻപിറനാക്കം
പേണാതഴക്കറപ്പാൻ 163

ധർമ്മമുറൊരഭിവൃദ്ധിയെന്തിനായ്
നമ്മിലെന്നജന,മന്യവൃദ്ധിയെ
ശ്രദ്ധവൃത്തിയൊടു പേണിടാതതിൽ
സ്പർദ്ധവച്ചു ഹൃദയം കലക്കിടും.

അഴക്കാററിനല്ലവൈ ചെയ്യാരിഴക്കാററി
നേതം പടുപാക്കറിന്തു 164

ഈർഷ്യയുള്ളിൽ വളരുന്നവന്നെഴും
ദൂഷ്യമൊക്കെയുമുണർന്ന മാനുഷൻ
ഈർഷ്യയാലപരനുണ്ടിടുംപലേ
ദോഷമുണ്ണുവതിനാശകൊണ്ടിടാ

അഴക്കാറുടൈയാർക്കു ചാലുമൊന്നാർ
വഴക്കിയുങ്കേടീൻപതു 165

സത്യമാ,യൊരുവനററശത്രു, തൻ
ഹൃത്തിലൊത്തമരുവോരസൂയതാൻ,
മററുമാററലർ മടിക്കിലും, തനി-
ക്കുററനാശമിതു കൈവരുത്തിടും.

കൊടുപ്പതഴക്കറുപ്പാൻ ചുററമുടുപ്പതൂഉ-
മുൺപതൂഉമിൻറിക്കെടും. 166

അന്യനൊന്നൊരുവനേകിടുംവിധൌ,
ചെന്നുനിന്നതുചെറുത്തവന്നെഴും
സ്വാന്തസന്തതികളുണ്ടുടുക്കുവാ-
നെന്നുപായവുമടഞ്ഞഴിഞ്ഞിടും

പവ്വിത്തഴക്കാറുടൈയാനൈ ച്ചെയ്യവ-
ടവ്വൈയൈക്കാട്ടിവിടും 167

അസൂയപെറേററിന നാററമോടേ
വസിപ്പവൻ മുൻതിരുമങ്കയാളും
അസൂയയെക്കാട്ടിമുഖംതിരിച്ചാ-
ഹസിച്ചുമൂതേവിവരച്ചുകാട്ടും

അഴക്കാറെനവൊരു പാവി തിരുച്ചെററു-
ത്തീയുഴിയുയ്ത്തുവിടും 168

ഗുണത്തിനാകാത്തൊരസൂയ, നമ്മോ-
ടിണങ്ങിവാഴും തിരുമങ്കയാളെ
പിണക്കിവിട്ടിട്ടു, ദുരന്തദിക്കി-
ന്നണച്ചിടും നമ്മളെയേതുകൊണ്ടും.

അവ്വിയനെഞ്ചത്താനാക്കമുഞ്ചെവ്വിയാൻ
കേടു നിനൈക്കപ്പടും 169

കുടില ചിത്തനെഴാമുദയങ്ങളും
ഋജുമതിക്കുയരും പതനങ്ങളും

കപടവേഷമെടുത്തവ, തന്നടി–
സ്സ്വപകടസ്ഥിതി രണ്ടിനുമൊന്നുതാൻ

അഴുക്കററകൻറാരുമില്ലൈയതില്ലാർ
പെരുക്കത്തിററീർന്താരുമിൽ 170

അസൂയയില്ലാത്ത നരൻനശിച്ചും
അസൂയതീരാതെപുരോഗമിച്ചും
വസുന്ധരാവാസികളാരുമില്ലെ–
ന്നസംശയം കാട്ടിവരുന്നുലോകം

## അധികാരം പതിനെട്ട്.

### വെഹ്കാമൈ—ദുരാഗ്രഹരാഹിത്യം.

— ० —

മൂലം.

നടുവിൻറിനൻപൊരുൾ വെഹ്കിർ കുടിപൊൻറി–
ക്കുററവും ആങ്കേ കെടും 171

ദുരാഗ്രഹത്താൽ സമചിന്തതെററി–
പ്പരാപഹാരം മുതിരുന്നമർത്ത്യൻ,
ഹരിച്ചീടുംതൻകുലമേന്മ, മേന്മേൽ
പരത്തുമേ തന്നപകീർത്തിനാട്ടിൽ

പടുപയൻവെഹ്കിപ്പഴിപ്പടുവചെയ്യാർ
നടുവൻമൈ നാണുപവർ 172

അന്യായമോഹത്തിനെഴും ഭവിഷ്യ–
ത്തന്യൂനമായ്ത്തിന്നതറിഞ്ഞവിദ്വാൻ
തിന്നെന്നതിൽ കണ്ട വിഷം ഭയന്നി–
ട്ടന്യത്തിലായം ഹൃദികൊള്ളുകില്ലേ

ചിററിമ്പം വെഹ്കിയറനല്ല ചെയ്യാരേ
മററിമ്പം വേണ്ടു പവർ 173

തൽക്കാലമെത്തും ചെറുസൗഖ്യമോർത്തി–
ട്ടെക്കാലവും ധർമ്മ വിഹീനമൊന്നും
പിൽക്കാലമെത്തും ചിരസൗഖ്യമെന്നും
നിൽക്കേണമെന്നുള്ളവർ ചെയ്കയില്ല.

ഇലമെൻറു വെഹ്കുതൽ ചെയ്യാർ പുലമെൻറ
പുൻമൈയിൽ കാട്ചിയവർ 174

ഇല്ലെന്നു വന്നും നെറികെട്ടു, ധർമ്മം
കൊല്ലുന്ന ദുർവൃത്തികൾ ചെയ്കയില്ലേ ;
പൊല്ലാത്തതചെയ്യുവനെത്തിരിഞ്ഞു
കൊല്ലും പലേകാഴ്ചകൾ കണ്ടവിദ്വാൻ

അഹ്കിയകൻററിവെന്നാം യാർമട്ടും
വെഹ്കി വെറിയ ചെയിൻ 175

നരന്തു തൻ ക്രൂരത വിട്ടുമാറാ–
തിരുന്നിടുന്നോരറിവെന്തിനാവോ ?
വിരഞ്ഞു മാലോകരിലാരിലും താ–
നറിഞ്ഞു താൻ ദ്രോഹമണയ്ക്കുതിന്നോ ?

അരുൾവെഹ്കിയാററിൻകണിൻറാൻപൊരുൾവെഹ്കി
പ്പൊല്ലാത ചൂഴക്കെടും. 176

ലഭിച്ചു പോരാനരുൾ, സദ്വിചാരം
ലഭിച്ചു സന്മാർഗ്ഗമതിൽ ചരിപ്പോൻ
പരന്നെഴും വസ്തുവിലാശയോടേ
സ്മരിക്കിലും കേടതിനാലെഴും മേൽ

വേണ്ടർക്ക വെഹ്കിയാമാക്കം വിളൈ വയിൻ
മാണ്ടക്കരിതാം പയൻ 177

പരൻെറ സമ്പത്തു കവർന്നുകിട്ടും
പെരുപ്പമുള്ളിൽ കരുതായ്കയാരും ;
അറിഞ്ഞിടുന്നിപ്പൊരുളുണ്ടിടുന്നോർ
വെറുക്കമാറുള്ളൊരതിൻ രഹസ്യം

അഹ്കാമൈശെൽവത്തിർ കിയാതെനിൻവെഹ്കാമൈ
വേണ്ടും പിറൻ കൈപ്പൊരുൾ 178

പുരോഗതിക്കിണ്ടു വിഘാതമൊന്നും
വരാതിരുന്നീടണമെന്ന മർത്ത്യൻ
പരൻ സുഖിക്കും പൊരുളൊന്നിലും താൻ
പരന്നു, നെഞ്ചിൽ കൊതി കൊള്ളുകില്ലേ

അറനറിന്തു വെഹ്കാവറിവുടൈയാർച്ചേരു–
ന്തിറനറിന്താങ്കേ തിരു. 179

ധർമ്മത്തെ നല്ലോണമുണർന്ന വിദ്വാൻ
ചെമ്മേ പരസ്വത്തു കൊതിക്കയില്ല
നിർമ്മോഹിയായോരിവനുള്ളിടം പോയ്
പ്പൂമാതു തൻ പൂജകൾ ചെയ്തു നില്ക്കും.

ഇറലീനമെണ്ണാതു വെഹ്കിൻ വിറലീനം
വേണ്ടാമൈയെന്നുഞ്ചെരുക്കു 180

ചുറ്റും ഭവിഷ്യത്തു മറന്നു, മന്യം
പറ്റിച്ചീടും മർത്ത്യനധഃ പതിക്കും ;
മറ്റുള്ളവർക്കുള്ളതു മാറ്റിവയ്ക്കോ–
നേറ്റം ജയശ്രീ നിജ ജീവിതത്തിൽ

## അധികാരം പത്തൊൻപതു്.

പുറം കൂറാമൈ–പരദൂഷണ വിഹീനത

— ം —

അറങ്കൂറാനല്ല ചെയിനു മൊരുവൻ
പുറങ്കൂറാനെന്റ ലിനിതു് 181

ധർമ്മത്തിനാകാത്തതു ചെയ്കിലും കേ
ളുന്മാദ മന്യന്നുര ചെയ്തിടായ്ക,
വന്മോദമേകുന്നിതെവന്നു മന്യൻ
സന്മാർഗ്ഗമല്ലാത്തതുരച്ചിടായ്കിൽ

അറനഴീഇ അല്ലവൈ ചെയ്തലിററീതേ
പുറനഴീ ഇപ്പൊയ്ത്തു നകൈ 182

ധർമ്മം വെടിഞ്ഞന്യനപദ്രവം ചെ–
യ്തിമ്മന്നിൽ വാഴുന്നതിലും കഠോരം
ഉന്മൂലനാശം പരനൂന്നിവയ്ക്കും
നിർമ്മൂല ദോഷങ്ങളുരച്ചുവെന്നാൽ

പുറംകൂറിപ്പൊയ്ത്തുയിർ വാഴ്തലിർ ചാത–
ലറംകൂറുമാക്കന്തരും 183

തിരിഞ്ഞു നിന്നന്യന ദൂഷ്പ്രവാദം
ചൊരിഞ്ഞു ജീവിച്ചു വരുന്നതോടെ,
മരിച്ചു വെന്നാലതു താൻ, ജഗത്തിൽ,
പെരുംമഹദ്ധർമ്മ ഫലത്തെനൽകും

കണ്ണിൻറു കണ്ണറച്ചൊല്ലിനഞ്ചൊല്ലക്ക്
മുന്നിൻറു പിന്നോക്കാച്ചൊൽ 184

മുഖമൊടുമുഖമായ്ത്താൻ നിന്നനേരംപരം തൻ
മുഖമതിമുറിയുമ്മാറേറ്റമേ ചൊല്ലിയാലും,
മനമതിലനുകൂലിച്ചെന്ന ഭാവങ്ങൾ കാട്ടി
പ്പുനരതി പ്രതികൂലം ചെയ്യുമാറോതിടൊല്ലേ.

അറഞ്ചൊല്ലുന്നെഞ്ചത്താൻഅന്മൈ പുറഞ്ചൊല്ലും
പുന്മൈയാർ കാണപ്പടും 185

ധർമ്മോപദേശങ്ങൾ പരന്ന ചൊല്ലി,
ധർമ്മം പുറത്താരോടുമേ നടിച്ചും,
ചെമ്മേ നടക്കും ചിലർ, ഹേതു കാണാ–
നോർമ്മിക്ക, മററന്യർ ചെയ്തതെന്നായ്.

പിറൻ പഴികൂറുവാൻ തൻപഴിയുള്ളു–
ന്തിറന്തെരിന്തു കൂറപ്പെടും, 186

അന്യന്റെ കുററങ്ങളുരയ്ക്കുവോനാ-
യെണ്ണുന്നവൻ, തന്നുടെ കുററമെല്ലാം

അന്യന്റെ കണ്ണെങ്ങനെ കണ്ടുപോരു-
മെന്നുള്ളതേ, കാണുക വേണമാദ്യം.

പകച്ചൊല്ലിക്കേളിർപ്പിരിപ്പർ നകച്ചൊല്ലി
നട്ടാപാടൽ തേററാതവർ 187

അനുനയനങ്ങളുരച്ചു രിപുക്കളെ-
ത്തഴകി രജ്ഞന ചെയ്തു വരാത്തവൻ,
കുനയനായ്, നിജബന്ധു കുലത്തെയും
കനിവെഴാതെ പിണക്കിവിടും ക്രമാൽ.

തുന്നിയാർ കുററമുന്തുറവ മരപിനാർ
എന്നെ കൊൽ ഏതിലാർ മാട്ടു : 188

ബന്ധുത്വമോടുററ വസിപ്പവക്കും
ചന്തത്തിലാക്ഷേപ ശരങ്ങളെയ്യോൻ,
ചിന്തിക്കിലന്യക്കപവാദമേററാ-
നെന്തൊക്കെയും ചെയ്യുകയില്ല മേലിൽ

അറനോക്കിയാററുകൊൽ വൈയം പുറനോക്കി
പുൻചൊലുരൈപ്പാൻ പൊറൈ. 189

കള്ളം നിറഞ്ഞുള്ളവയന്യനോതീ-
ക്കൊള്ളിച്ചവന്നുള്ളൊരു ഭാരവും, താൻ
കൊള്ളുന്നതേ തന്റെ ധർമ്മമെന്നു,
തള്ളാതെ കൊണ്ടൂഴി പൊറുത്തിടുന്നു.

ഏതിലാക്കുററംപോൽ തങ്കുററം കാൺകിർപിൻ
തീതുണ്ടോ മന്നുമുയിർക്കു 190

അന്യന്റെ കുററങ്ങൾ തനിക്കു നാററം
തന്നെന്നവൻ, തന്നുടെ കുററവും കേൾ,
അന്യന്നു മേകും ബഹുനാററ,മെന്നും,
ചൊന്നാൽ സുഖത്തിന്നിനിയെന്തു വേണം?

— o —

# അധികാരം ഇരുപതു്.

## വൃത്ഥമോതായ്ക.

— o —

പല്ലാർ മുനിയപ്പയനില ചൊല്ലുവാൻ
എല്ലാരും എള്ളപ്പെട്ടും................ 191

സന്തതം ബഹുജനം വെറുക്കുമാ-
റെന്നുമേ ഫലമെഴാത്തതോതുകിൽ,
എന്നുകേവല,മതെന്തു ഹീനമാ,-
ണാന്തരാ, പരിഹസിക്കുമേവരും,

പയനില പല്ലാർ മുൻചൊല്ലാൽ നയനില
നട്ടാർകട് ചെയ്യലിർ തീതു 192

കഷ്ടമാററിയവനം തരുന്ന ത-
ന്നിഷ്ടനായ് കെടുതി ചെയ്യുപോകിലും,
നഷ്ട ചിത്ത,നറിവാളികൾക്കു മുൻ
ക്ലിഷ്ടവാൎത്തകൾ പറഞ്ഞുപോകൊലാ.

നയനിലനെൻപതുചൊല്ലും പയനില
പാരിത്തുരൈക്കും ഉരൈ 193

നിഷ്പ്രയോജനകരം വചസ്സിനാ-
ലെപ്പൊഴും ചപലനോതിടും പദം,
നീതിയും നെറിയുമററതെന്നു താ-
നോതിടും, ബഹുജനം ധരിത്രിയിൽ.

നയൻചാരാ നന്മെയിൻ നീക്കും പയൻചാരാ
പൺപിൽചൊൽ പല്ലാരകത്തു 194

ഒട്ടുമേ ഫലമെഴാത്തതന്യനാ-
യൊട്ടിയൊട്ടിയൊരുവൻ കഥിച്ചീടിൽ,
ഒട്ടുതാഴുമുടനേ നികൃഷ്ടനായ്
നഷ്ടമാംപല ഗുണങ്ങളുംജവം

ചീർമൈ ചിറപ്പൊടു നീങ്കാ പയനില
നിർമൈയുടൈയാർ ചൊലിൻ 195

നേർമയുള്ള നരനാകിലും, ഫലാ–
ധർമ്മമററ പലതും പുലമ്പുകിൽ,
ഭൂമിതന്നിലവനേന്തിടും മഹാ
മേന്മ മാറിയപഹാസ്യനായ് വരും.

പയനിലചൊൽ പാരാട്ടുവാനൈ മകനെനൽ
മക്കട് പതടിയെനൽ 196

ശൂന്യവാണികൾ വദിച്ച പണ്ഡിത–
മ്മന്യനായിയലയും മനുഷ്യനെ,
മാന്യരായ ജനമെക്കെയോതിടും
മാനുഷപ്പതിരതെ,ന്നു നിശ്ചയം.

നയനിലചൊല്ലിനും ചൊല്ലുക ചാൻറോർ
പയനില ചൊല്ലാമൈ നൻറു. 197

മന്നിലുത്തമരനീതി ചൊൽകിലും
ചൊന്നിടട്ടെയൊരുമാപ്പു നൽകീടാം,
മന്നിടത്തിൽ ഫലമററ വാർത്തയെ–
ച്ചൊന്നിടാതമരുമെങ്കിലോ മതി.

അരും പയനായും അറിവിനാർ ചൊല്ലാർ
പെരും നില്ലാത ചൊൽ 198

ഭൂരിസദ്ഗുണമനന്തരം വരും
മാറരയ്ക്കു മറിവുള്ള സജ്ജനം
നേരെഴുന്നൊരിവർ ചൊല്ലുകില്ല മേൽ
സാരമററ പദമൊന്നു പോലുമേ

പൊരുൾതീർന്ത പൊയ്യാന്തുഞ്ചൊല്ലാർമരുൾതീർന്ത
മാശറു കാട്ചിയവർ 199

നശ്വരം തിമിര ബാധവിട്ടെഴും
സംശയേതര വിശാലദൃക്കുകൾ,
ഉച്ചരിച്ചിടുകയില്ല പാഴ്‌വാ–
ക്കൊച്ചയിട്ടിഹ മറന്നുപോലുമേ.

ചൊല്ലുകചൊല്ലിർ പയനടൈയ ചൊല്ലർക്ക
ചൊല്ലിർ പയനിലാച്ചൊൽ 200

ചൊല്ലുകിൽ ചെറുതുമിന്ന മാനുഷൻ
ചൊല്ലണം മൊഴി പ്രയോജനാത്മകം;
ചൊല്ലിനുള്ളൊരു ഫലം വരാത്തതാ-
യുള്ളതൊന്നുമരിയാടിടൊല്ല കോം.

———o———

# അധികാരം ഇരുപത്തിഒന്നു്.

## തീവിനൈയച്ചം—ദുഷ്കർമ്മഭീതി

————

തീവിനൈയാർ അഞ്ചാർ വിഴുമിയാർ അഞ്ചുവർ
തീവിനൈയെന്നുംച്ചെരുക്കു 201

ദുഷ്ടരായവർ ഭയപ്പെടുന്നതി-
ല്ലൊട്ടുപോലുമൊരു ദുഷ്പ്രവൃത്തിയിൽ
ശിഷ്ടരൊട്ടതു നിനയ്പ്പതിന്നുമൻ
ക്ലിഷ്ടികൊണ്ടു തളരും ഹൃദന്തരം.

തീയവൈതിയ പയത്തലാൽതീയവൈ
തീയിനും അഞ്ചപ്പടും 202

കെട്ടവൃത്തി നരനതുചെയ്യുകിൽ
കേടുതന്നെ ഫലമായ്‌വരും ധ്രുവം,
തീവൃത്തിയതുകൊണ്ടു, കത്തിടും
തീയിനും കൊടിയതായ്, ഭയക്കണം.

അറിവിനുള്ളെല്ലാന്തലൈയെൻപതീയ
ചെറുവാർക്കഞ്ചെയ്യാവിടൽ 203

മോഹമോടരികുലത്തിനും കൊടും
ദ്രോഹമൊന്നുമറിയാതിരിക്കിലോ,

അന്യമല്ലയിതുതന്നെ, യേററവും
ധന്യമാമറിവുമർത്ത്യനെന്നുമേ.

മറന്തുംപരൻകേടുചൂഴർക്ക ചൂഴിൻ
അറഞ്ചൂഴഞ്ചൂഴ്ന്തവൻകേടു 204

മാനസം മറവികൊണ്ടുപോലുമി–
ങ്ങാനയിക്കരുതു ദുഃഖമന്യനായ്
അന്യനെച്ചുടുവതിന്നൊടുത്തതീ,
തന്നെയും ചുടുമടുത്ത ഓർക്കണം.

ഇലനെൻറ തീയവൈചെയ്യർക്കൈചെയ്യിൻ
ഇലനാകുമററുപ്പെയർത്തു 205

ഇല്ലതെല്ലൊരു നിവൃത്തിയും തനി–
ക്കല്ലലുണ്ടു നിശമെന്ന ഹേതുവാൽ
അല്ലലന്യനു വരുത്തിയാൽ, വളർ–
ന്നല്ലലുള്ളതിലുമേറിവന്നിടും

തീപ്പാലതാൻ പിറർകൺ ചെയ്യർക്കനോയ് പാല 206
തന്നൈ അടൽവേണ്ടാതാൻ

തന്നിൽനിന്നുമുളവായ ദുഷ്കൃതം
തന്നെവിട്ടു പിരിയില്ലൊരിക്കലും,
എന്നറിഞ്ഞഥ തനിക്കൊരല്ലൽ വേ–
ണ്ടെന്നവൻ പരനു പീഡയേകൊലാ

എനൈപ്പകൈയുററാരുമുയ്വർ വിനൈപ്പകൈ
വീയാതു പിൻ ചെൻറടും 207

നേരിടാമൊരുതരത്തിൽ രക്ഷ, താ–
നാടിയോരപര ദുഷ്കൃതങ്ങളിൽ
ഒട്ടുമന്യഹൃദയം തപിക്കുവാൻ
ഒട്ടുപാപമതു പട്ടുപോയിടാ

തീയവൈ ചെയ്യാർ കെടുതനിഴറന്നൈ
വീയാതടിയുറൈന്തറേറ 208

പാപകർമ്മമുളവാക്കിടും ഫലം
രൂപമൊത്തുനിഴലെന്നപോലവെ
ജീവനോടുമരുവുന്നതിൻെറ ക–
ർത്താവൊടൊത്തവനതുണ്ണുവോളവും

തന്നെത്താൻ കാതലനായിനീനെത്താൻറ
ന്നുനക്ക് തീവിനൈപ്പാൽ 209

താനേ, തനിക്കുയിരിനെ പ്രണയിച്ചു, തന്ന–
ത്താനേ,യതിൽ കരുണയുള്ളവാനയിരുന്നാൽ
മന്നിങ്കലന്യമുയിരൊന്നിനെയും ഹനിക്കാ–
നുന്നതില്ല, മനമേതൊരു ഹേതുവാലും

അരുങ്കേടനെൻപതറിക മരുങ്കോടി
ത്തീവിനൈ ചെയ്യാനെനിൻ 210

നേരേ തുറന്നമരുമുത്തമവൃത്തിയും വി–
ട്ടാരാൽ വളഞ്ഞവഴി തേടിനടന്നുചെന്നു്,
ആരാകിലും പരന്നു തിന്മകൾ ചെയ്തിടുന്നോ
നാരാക്ഷസേശ, നധമാധമ, നോക്ക് ഭൂവിൽ

---

## അധികാരം ഇരുപത്തിരണ്ടു്

### ഒപ്പുരവറിതൽ–പരോപകാര ബോധം

---

കൈമ്മാറ വേണ്ടാ കടപ്പാടു മാരിമാ–
ട്ടെന്നാററുങ്കൊല്ലോവുലക 211

പാരിനെന്നു മുപകാരമേകിയും
മാരിയൊന്നു പകരം കൊതിച്ചിടാ,
പാരിലാരുമിതുപോൽ പരസ്പരം
ചാരിടാതെയുപകാരിയാകണം.

താളാററിത്തന്ത പൊരുളെല്ലാന്തക്കാർക്കു
വേളാൺമൈ ചെയ്തർ പൊരുട്ടു 212

പാടുപെട്ടു മനുജൻ മഹീതലേ
നേടുമെന്ന പൊരുളും നിരന്തരം
കേടുപെട്ടുഴലുവോർക്കു കേടക-
ററീടുവാൻ, ചെലവഴിപ്പതുത്തമം

പുത്തേളുലകത്തു വീണ്ടും പെറലരിതേ
യൊപ്പുരവി നല്ല പിറ 213

വിണ്ണിലോക്ഷിതിയിലോ പിറക്കുമെ-
ന്നെണ്ണിടേണ്ടയിനിയൊന്നു ചൊല്ലുവാൻ
വാണിടത്തൊരുപരോപകാരിയായ്
വാണുവെന്നതിനു തുല്യമാംഗുണം

ഒത്തതറിവാനുയിർ വാഴ്വാൻ മററൈയാൻ
ചെത്താരുൾ വൈക്കപ്പെടും 214

തൻെറ ദേഹമുലകിന്നു വേണ്ടിയാ-
ണെന്ന മർത്ത്യനുയിരോടെ വാഴുവോൻ
അന്ന്യനെബ്ഭുവി മരിച്ച പേരിലൊ-
ന്നെന്നു തന്നെ കരുതും മഹാജനം.

ഊരുണിനീർന റൈന്തറേറയുലകവാം
പേരറിവാളൻറിരു 215

പാരിനുള്ളൊരുപകാരിതൻധനം
ഭാരമററു കുറയാതിരുന്നിടും,
ഊരിലുള്ളവർ കുടിച്ചിടും കുളം
കോരിയും' നിറയുമെന്നപോലവെ.

പയന്മരമുള്ളൂർപ്പഴുത്തററാർ ചെൽവ
നയനുടൈയാൻ കട്പടിൻ 216

ആരിലും കരുണയുള്ള മർത്ത്യനെ-
ച്ചാരിനില്ലൊരു വിഭൂതിഐശ്യമാം

ഊരിനുള്ളിൽ ഫലവൃക്ഷമൊന്നുകാ–
ച്ചാരെയും മധുരമൂട്ടിടും വിധം.

മരുന്താകിത്തപ്പാമരത്തററാർ ചെൽവം
പെരുന്തകൈയാൻ കട്°പടിൻ 217

മഹാമനസ്°ക്കന്നു ധനംവളന്നാ–
ലഹോമഹാ ഭാഗ്യമതൂരിലാക്കും
അഹർന്നിശം നിന്നു മരുന്നു നൽകും
മഹീരുഹം നാട്ടിൽ വളർന്നപോലെ

ഇടനിൽ പരുവത്തുമൊപ്പുരവിർകൊൽകാതാർ
കടനറി കാട്°ചിയവർ 218

ദരിദ്രലോകത്തൊടു മററുലോകം
പെറും കടപ്പാടറിയുന്ന വിദ്വാൻ,
നിവൃത്തിയില്ലാത്ത യിടത്തുമന്യം
നിവൃത്തിനേടിത്തുണചെയ്യുമാക്കും

നയനുടൈയാ നർക്കൂർന്താനാതൽ ചെയ്യുനീര
ചെയ്യാതമൈകലാ വാറു 219

പരോപകാരം വ്രതമാക്കി വാഴും
വരൻ, ദരിദ്രനുസമം, തപിക്കും
പരോപകാരങ്ങൾ പരന്നു ചെയ്യാൻ
തരം വരാത്തുള്ളൊരു നേരമെല്ലാം.

ഒപ്പുരവിനാൽ വരുങ്കേടെനിനഹ്°തൊരുവൻ
വിററുക്കോട്ടക്കതുടൈത്തു 220

ഖേദിക്കൊലാ, തന്റെപരോപകാരം
ഛേദിച്ചിടും തൻപൊരുളൊന്നുതെല്ലും
ഛേദിക്കിലെന്തായതുതന്നെ വിററും
സാധിച്ചിടേണ്ടുന്ന മഹാധനംതാൻ.

# അധികാരം ഇരുപത്തിമൂന്നു.

ഈകൈ—ഉദാരശീലം

—॰—

വറിയാർക്കൊൻറീ വതേയികൈമററല്ലാ—
കുറിയെതിർപ്പൈ നീരതുടൈത്തു 221
ഒന്നുമില്ലയിനിയെന്നവന്നുനൽ—
കുന്നതേ, ഭുവി, കൊടുത്തതായീടു,
അന്യമാമെതു കൊടുപ്പു, മന്നതൊ—
ട്ടൊന്നിനൊന്നു പകരം കുറിച്ചതാം

നല്ലാരെനിനുങ്കൊളറീതുമേലുലക—
മില്ലെനിനു മീതലേ നൻറു 222
നല്ലകാര്യ്മതിനെന്നിരിക്കിലും,
നല്ലതല്ലറിക വാങ്ങീടും ഗുണം,
ഇല്ലയെന്നുവരിലും കൊടുപ്പതേ
നല്ലതോർക്കുക മരിക്കുവോളവും.

ഇലനെന്നു മെവ്വമുരൈയാമൈയീതൽ
കലനുടൈയാൻ കണ്ണേയുള 223
ഇല്ലയെന്നൊരു ദരിദ്രവാക്കിനെ—
ച്ചൊല്ലിടാതെ പരനേകിടും ഗുണം
നല്ലവംശമതിലുത്ഭവിച്ചവ—
ർക്കുള്ളശീലമതു കാണുകാഢ്യരിൽ

ഇന്നാതീരിക്കപ്പെടുതലിരന്തവ—
രിന്മുകങ്കാണുമളവു 224
ഭിക്ഷനാംകുവതിനററീടത്തു താൻ
ഭിക്ഷുവായിവരുവാൻ കൊതിച്ചുപോം,
ഭിക്ഷു, ഭിക്ഷയിലകം തെളിഞ്ഞതായ്
സാക്ഷിനിന്നറിയുമേ, മഹാപ്രഭു.

ആററുവോരാററൽ പശിയാററലപ്പശിയൈ
മാററുവോരററെലിർപിൻ 225

വിശപ്പടക്കുന്നൊരു മേന്മയാൽ താൻ
യശ്ശസ്സുകൂടുന്നുയതീശ്വരന്നും
യതിക്കെഴും ക്ഷുത്തു മറത്തു നിൽക്കും
ഗൃഹസ്ഥനേന്തും നിലയെന്തപാരം?

അററാരഴിപശിതീർത്തലഹ്തൊരുവൻ
പെററാൻ പൊരുൾ വൈപ്പുഴാ 226

നശിച്ചു സർവ്വം കുഴയുന്നവൻതൻ
വിശപ്പടക്കും പ്രഭുവിൻ ശ്രമം, തൻ
വശത്തടുക്കുന്ന ധനം നശിക്കും
വശംതടുക്കുന്നതിനൊപ്പമാകും.

പാത്തൂൺമരീഇയവനൈപ്പശിയെന്നു-
ന്തീപ്പിണിതീണ്ടലരിതു 227

ഇടയ്ക്കു,തൻ ക്ഷുത്തിനെടുത്ത, തംശി-
ച്ചുടുത്തവന്നും പശിയാററുവോനെ
അടുത്തിടല്ലേതൊരുഹേതുവാലും
ചുടുംപശിപ്പിച്ചു മരിക്കുവോളം

ഈത്തുവക്കു മിൻപമറിയാർ കൊററാമുടൈമൈ
വൈത്തിഴക്കും വൻകണവർ 228

അറുത്തകൈക്കെല്ലപ്പുമിടാതെ, ദാനം
കുറച്ചു, വേണ്ടും മുതൽക്കൂട്ടിവച്ചും,
മരിക്കുവോൻ കാണുകയില്ല, ദാരൻ
മരിച്ചുടൻ നേടിയ സ്വർഗ്ഗസൗഖ്യം

ഇരത്തലനിന്നാതുമൻറ നിരപ്പിയ
താമേ തമിയരുണൽ 229

ധനം കുറഞ്ഞീടരുതെന്നു, നിത്യം
മനം കൊതിച്ചാദ്രത കൈവെടിഞ്ഞു്
തനിച്ചുതാൻ തിന്നുവരും നികൃഷ്ടൻ
പിണത്തിലുംകെട്ട പിണത്തിനൊക്കും

ചാതലിനിന്നാതതില്ലൈയിനിയതൂ ഉ
മീതലിയൈയാക്കടൈ 230

മരിച്ചുപോകുന്നതിലും വിപത്തായ്
വെറുത്തിടാനില്ലിനിയെങ്കിലും മേൽ
മരിപ്പുതും ധാർമ്മിക നിഷ്ഠമാംവ–
ന്നിരവനേകവതിന്നൊഴാഞ്ഞാൽ

മററൊരുത്തനു കൊടുക്കാൻ കൈവശമൊന്നുമില്ലെന്നു വരുമ്പോൾ ധാർമ്മികനുണ്ടാവുന്ന വേദന മരണവേദനയെക്കാൾ അസഹ്യമായിരിക്കും.

## അധികാരം ഇരുപത്തിനാല്

### പുകഴ്—പുകൾ

—o—

ഈതലിചൈ പടവാഴ്തലതുവല്ല
തൂതിയമില്ലൈയുയിർക്കു 231

ഉദാരനെന്നുള്ള യശസ്സുനേടും
വിധത്തിൽ ജീവിക്കുക മന്നിലാരും,
ഇതൊന്നൊഴിച്ചില്ല നരന്നു ഭാവി
യ്ക്കൊതുക്കി വയ്ക്കാൻ, നിജ ജീവിതത്തിൽ.

ഉരൈപ്പാരുരൈപ്പവൈയെല്ലാമിരപ്പാർക്കൊ–
ൻറീവാർമേ നിർക്കുംപുകഴ് 232

മഹീതലത്തിൽ സ്തുതിപാഠകന്മാ,–
രഹർന്നിശം വാഴ്ത്തിവരുന്നതെല്ലാം,
മഹാദരിദ്രൻെറ വിശപ്പുമാററും
മഹാമനസ്കൻെറ ഗുണങ്ങളെത്താൻ

ഒൻറാവുലകത്തുയർന്ത പുകഴല്ലാർ
പൊൻറാതു നിർപ്പതൊൻറിൽ, 233

ഉയർന്നു നിൽക്കും പുകൾ വിട്ടുവേറൊ–
ന്നു,യർന്നു താഴ്ന്നുള്ള മഹീതലത്തിൽ,

വിയത്പഥത്തിങ്കലു,മേതിടത്തും,
ലയംവിനാ നില്പതിനില്ലതെല്ലം.

നിലവരൈ, നീഠംപുകഴാററിർ പുലവരൈ
പ്പോററാതു പുത്തേളുലകു 234

പരന്ന പാരിൻ മറുസീമയോളം
പരക്കവേ കീർത്തിചൊരിഞ്ഞുവെന്നാൽ,
തിരിഞ്ഞു ദേവാളിയെ മാററിയും തേ
തരും ഫലനം, മാനവു,മുമ്പർലോകം

നത്തംപോൽകേടും ഉളതാക്കം ചാക്കാട്ടും
വിത്തകർക്കല്ലാലരിതു 235

ചത്തിട,ത്തുരു തെളിഞ്ഞു,ര്ത്നമാ_
യുദ്ധരിച്ച ചെറു ചിപ്പിപോലെയും,
വെട്ടമായ് കെട്ടമിരുട്ടപോലെയും,
മട്ടവിജ്ഞരിലൊഴിച്ചസാദ്ധ്യമാം.

ഈ പദ്യത്തിൻെറ വിശദമായ അത്ഥം മുഖവുരയിൽ ഇതര വ്യാഖ്യാനങ്ങളെ ആശ്രയിക്കാതെയുള്ളതിനുദാഹരണമായിപ്പറഞ്ഞിട്ടുണ്ട്.

തോൻറിർപുകഴൊടുതോൻറുക വഹ്തിലാർ
തോൻറലിറേറാൻറാമൈനൻറു 236

പിറക്കിലോതൻപുകഴ്പാററുവനായ്
പിറക്കണം, വാനൊളി വാരിവീശാൻ
പിറന്നുമിങ്ങായതിനൊത്തിടാഞ്ഞാൽ
പിറന്നിടാതുള്ളതുതന്നെ ഭേദം

പുകഴ്പടവഴൊതാർതന്നോവാർ തമ്മൈ
യികഴ്വാരൈ നോവതെവൻ 237

ഒഴുക്കെഴും, പേരൊടു വാണിടാനായ്
കഴിഞ്ഞതില്ലെന്നതിലല്ലലറേറാൻ,
വഴിക്കമററുള്ളവർ തന്നെ നോക്കി_
പ്പുഴിക്കിലെന്തിന്നതിൽനൊന്തിടേണം?

വശൈയെൻപ വൈയത്താർക്കെല്ലാമിശൈയെന്നു
മെച്ചം പെറാ അ വിടിൻ 238

പ്രസിദ്ധിയാം സന്തതിയെപ്പെറാതേ
വസിച്ചിടും മാനുഷനെ,ജ്ജനങ്ങൾ,
ഹസിച്ചിടും സന്തതിയററതാണെ–
ന്ന,സംശയം പുച്ഛരസത്തൊടെങ്ങും

വശൈയിലാവൺപയൻ കുൻറുമിശൈയിലാ
യാക്കൈ പൊറുത്തനിലം 239

ചിരം, യശസ്സററവപുസ്സു താങ്ങും
ധരാതലം, തൻപശ്യററതായും,
ഉരം കുറഞ്ഞും, വിളവററതായും,
വരുന്നു, നിത്യം തരിശിട്ടതായും,

വശൈയൊഴിയവാഴ വാരേ വാഴ്വാർ ഇശൈയൊഴിയ
വാഴ്വാരേ വാഴാതവർ 240

കീർത്തിഭംഗമിയലാതെ വാഴ്വോൻ
മാത്ര,മെണ്ടു മുയിരോടെ വാണവൻ:
കീർത്തിയാമുയിരുവിട്ടു വാഴ്വോൻ
ചത്തെണീററു നടമാടിടും പിണം.

# സന്ന്യാസാശ്രമധർമ്മം—വ്രതം

## അധികാരം ഇരുപത്തിഅഞ്ച്

### അരുളുടൈമൈ—കാരുണ്യഗുണം

---

അരുൾചെൽവം ചെൽവത്തുൾചെൽവം പൊരുൾചെൽവം
പൂരിയാർകണ്ണുമുള 241

ഐശ്വര്യമെന്നതെതിലും ഭുവിസത്യമായോ–
രൈശ്വര്യമിന്നരുളിനാലുളവായതത്രേ,
സമ്പത്തിലന്യമെതുമിങ്ങുവരാമെളുപ്പ,
മിമ്പം കൊടുക്കുവതിന,ല്പജനത്തിനുംകേൾ

നല്ലാററാനാടിയരുളാംക പല്ലാററാ-
റേററിനു മഹ്തേളുണെ. 242

നന്മയ്ക്കുയന്ന കരുണാനിധിയായ് വരാനീ
സന്മാർഗ്ഗമൊന്നുവരമേവനുമീജഗത്തിൽ
മേന്മൽ പുരാണമിതിഹാസവുമെത്രപാർത്തു-
മിമ്മാർഗ്ഗമേ, തുണമനുഷ്യനു, മീശ്വരനും.

അരുൾചേർന്ന നെഞ്ചിനാർക്കില്ലെയിരുൾചേർന്ന
വിന്നാവുലകം പുകൽ 243

ഇരുൾ നിറഞ്ഞിടരിന്നുറവാകുമാ-
മരണഭൂമിയിലേറിയ ജീവിതം,
കരുണയിൽ കിളരും ഹൃദയം പര-
നുരുകമെന്നവനില്ലൊരു കാലവും,

മന്നുയിരോമ്പിയരുളാൾവാർക്കില്ലെൻപ-
തന്നുയിരഞ്ചും വിനൈ 244

കരുണയുള്ളിലുയന്നയിരേതിനും
ശരണമേകിടുവോനിടരേതിലും
ഉയിർഭയംവരുവാനിടയില്ല. നിർ
ഭയമവന്നമരാം ഭുവിയെങ്ങുമേ,

അല്ലലരുളാൾവാർക്കില്ലെ വളിവഴങ്കു-
മല്ലന്മാഞാലങ്കരി. 245

ഉയിരിനാശ്രയമായ് കരുണാമൃതം
ചൊരിയുവോനിടമുണ്ടുലകെങ്ങുമേ,
പെരിയ കാററിനിണങ്ങി, വിശാലമായ്,
മരുവുമൂഴിയിതിന്നു നിദർശനം.

പൊരുണീങ്കിപ്പ്പൊച്ചാന്താരെൻപരരുണീങ്കി
യല്ലവൈ ചെയ്യൊഴുകുവാർ 246

പൊരുളുതന്ന സുഖത്തിനു പാത്രമായ്
മരുവിടാതമരുന്നവനോർക്കിലോ,
അരുളുവിട്ടരുതാഞ്ഞവചെയ്യു, മുൻ
പൊരുളൊഴിഞ്ഞു ജനിച്ചവരാണെടോ

അരുളില്ലാർക്കവ്വുലകമില്ലൈ പൊരുളില്ലാർ–
ക്കിവ്വുലകമില്ലാതിയാങ്കു, 247

പൊരുളുവിട്ടവനില്ലിഹലോകജീ–
വിതസുഖങ്ങളൊരിക്കലുമെന്നപോൽ
അരുളുവിട്ടവനത്ര പരത്തിലും
വരുകയില്ലൊരുസൗഖ്യവുമോർക്കണം

പൊരുളററാർ പൂപ്പരൊരുകാലരുളററാ–
രററാർ മററാതലരിതു 248

പൊരുളൊരിക്കൽ നശിക്കുകിലുംവരാം
തിരിയെ മാനുഷനൂഴിയിലെങ്കിലും
കരുണയററവനററതുതന്നെ പി–
ന്നരുതുമീളുവതിന്നൊരുമാർഗ്ഗവും

തെരുളാതാൻ ചെയ്പ്പൊരുൾ കണ്ടററാറേററി
നരുളാതാൻ ചെയ്യുമറം 249

ജ്ഞാനംതരിമ്പുമറിയാത്ത നരന്നു സത്യ–
ജ്ഞാനോദയം വരുകിലായതുപോലിരിക്കും
കാരുണ്യമൊട്ടുമിയലാത്ത നരൻ നടത്തി–
പ്പോരുന്ന ധർമ്മമതുമെന്നു ധരിച്ചിടേണം.

വലിയാർമുററന്നൈ നിനൈക്കതാൻറന്നിൻ
മെലിയാർമേർ ചെല്ലുമിടത്തു 250

തന്നിലുംചെറിയവൻെറ മുമ്പിലായ്
നിന്നിടുന്ന സമയത്തുറയ്ക്കണം
തന്നിലും വലിയവൻെറ മുമ്പുതാൻ
നിന്നിടുമ്പൊഴുതെഴുന്നതൻനില.

# അധികാരം ഇരുപത്തിയാറ്

## പുലാൻമറുത്തൽ–പിണവർജ്ജനം

————

കഴിഞ്ഞ അധികാരത്തിൽ കരുണയുടെ മഹിമയെപ്പററി പ്പറഞ്ഞു. ഇനി കരുണ ആർജ്ജിക്കേണ്ട മാർഗ്ഗങ്ങളിൽ ആദ്യമായി മാംസവർജ്ജനത്തെപ്പററി പറയുന്നു.

തന്നൂൻ പെരുക്കർക്കുത്താൻ പിറിതൂനുൺപാ–
നെങ്ങനമാളുമരുൾ. 251

തന്നുടമ്പുവലുതാക്കിടുവാനാ–
യന്യമൊന്നിനെ ഹനിച്ചതുകൊള്ളും
ധന്യമാമുടലറുത്തു ഭുജിക്കും
മന്നനിൽ, കരുണയെങ്ങനെയാളും?

പൊരുളാട്ചി'പോററാതാർക്കില്ലെയരുളാട്ചി
യാങ്കില്ലെ യൂൻറിൻപവർക്കു 252

പോററിടാതെയൊരു ധൂർത്തനു.മർത്ഥം
പററിനിന്നുയരുകില്ലതുപോലെ,
അററജീവനതകും ജഡമുണ്ടോ,
നററതന്നുടലുനിഷ്പ്രഭമാകും

പടൈകൊണ്ടാർനെഞ്ചംപോനൻറൂക്കാതൊൻറ
നടൽചുവൈയുണ്ടാർമനം 253

വാളെടുത്തു പടകൊണ്ടവനുള്ളം
കോളുതെററിയിളകുന്നതുപോലെ
കൊന്നുതിന്നരുചികൊണ്ടവനും തൻ
നെഞ്ചിലുള്ളനെറിയൊക്കെ നശിക്കും.

അരുളല്ലതിയാതെനിർകൊല്ലാമൈ കോറൽ
പൊരുളല്ല തവ്വൂൻറിനൽ 254

ഏതിനും കരുണയററതരം കൊ–
ല്ലാതെ കൊല്ലുവതു ജീവിയെയാരും;
കൊന്നതിൻെറ പിണമുണ്ണുവതുംനാം–
കുന്നതില്ലെവനുമെണ്ണിയനേട്ടം

ഉണ്ണാമൈയുള്ളതുയിർനിലൈ യൂനുണ്ണ
വണ്ണാത്തൽചെയ്യാതളറു 255

ദേഹത്തെയുണ്ണാതെയിരുന്നുവെന്നാൽ
ദേഹിക്കു നീണാൾ നിലനിന്നുപോരാം
ദേഹംമുറിച്ചുണ്ടുവളന്നെഴും തൻ
ദേഹത്തിനും കേടിഹ സംഭവിക്കും.

തീനർപൊരുട്ടാർ കൊള്ളാതുലകെനിൻയാരും
വിലൈപ്പൊരുട്ടാലൂൻറരുവാരിൽ 257

തിന്നുന്നതിന്നായൊരു ജന്തുവേയും
കൊന്നെന്നതില്ലാതിഹ വന്നുവെന്നാൽ
ഉണ്ടാകയില്ലൂഴിയിലാമിഷത്തെ–
ക്കൊണ്ടാടുവാനാളുകളം, വില്ലുവാനും

ഉണ്ണാമൈ വേണ്ടും പുലാഅൽ പിറിതൊൻറൻ
പുണ്ണതുണർവാർപ്പെറിൻ 257

അന്യജീവിയെയറുത്ത പുണ്ണു,നാം
തിന്നിടും, പലലമെന്നറിഞ്ഞിടിൽ,
പിന്നെ നാമുയിരറുത്തെഴും ജഡ–
പ്പുണ്ണു തിന്നുവരുമെന്നതെന്തവം?

ചെയിരിററലൈപ്പിരിന്ത കാട്ചിയാരുണ്ണാ–
രുയിരാററലൈപ്പിരിന്തവൂൻ 258

മായയാം കൊടിയ കൂരിരുട്ടുപോയ്,
കായമററ, നിജകാഴ്ചയുള്ളവൻ
ഞായ, മിന്നുയിർ വെടിഞ്ഞൊരെച്ചിലായ്
ചീയു,മീശവമശിപ്പതില്ലൊടോ

അവിചൊരിന്തായിരംവേട്ടലിനൊൻറ
നുയിർചെകുത്തുണ്ണാമൈ നൻറ 259

യജ്ഞമായിരമതും, ഹവിസ്സിനാൽ,
സഞ്ചയിച്ച സുകൃതത്തിലും തുലോം
മെച്ചമാണുയിരിനെപ്പിരിച്ചതിൻ
മിച്ചമായ ജഡമുണ്ടിടായ്കിലോ,

കൊല്ലാരു പുലാലൈമറുത്തോനൈക്കൈക്കൂപ്പി
യെല്ലാവുയിരുന്തൊഴും. 260

ഹിംസയാർക്കുമരുളാതിരിക്കവാൻ
മാംസമുണ്ണുതൽവെറുത്ത മർത്ത്യനെ

അസ്ഥികാക്കമുയിരിന്നു തുല്യമാം
വസ്തുവെന്നു തൊഴമേതു ജീവനും
താൻ, ഏതുയിരുകളെപ്പേണുന്നുവോ ആ ഉയിരു
കാംക്കുയിരായിരിക്കും.

## അധികാരം ഇരുപത്തിയേഴ്

തവം—തപസ്സ്

---

ഉററനോയ്നോൻറല്യുയാർക്കുറക്കൺ ചെയ്യാമെ
യറേറതവത്തിക്കുരു 261

തനിക്കുചേരും ദുരിതങ്ങളെല്ലാം
തനിച്ചു നിന്നതു പൊറപ്പു,തൊപ്പം,
ജനിച്ചൊരാമന്നുയിരേതിനും തീ
നിനച്ചിടാതുള്ളമേ. തപസ്സാം

തവമുന്തവമുടൈയാർക്കാകുമവമതനൈ
യഹ്തിലാർ മേർകൊാംവതു 262

തപസ്സുമിങ്ങുത്തമ,മോക്കിലുള്ളിൽ
തപസ്സിനൊക്കും ഗുണമുള്ളവർക്കേ,
തപോഗുണംവിട്ടവ,നായതിന്നായ്
തപിക്കിലാക്ഷേപമതിന്നുമാത്രം.

തുറന്താർക്കുത്തുപ്പുരവുവേണ്ടി മറന്താർ കൊൽ
മറ്റൈയവർകടവം 263

മുററം തുറന്ന മുനിമാക്കുതപസ്സിനൊട്ടും
തെററാതെനിന്നുപചരിക്കണമെന്നമട്ടിൽ
ചുററംഗൃഹസ്ഥർ തപമെന്നതുവിട്ടു, തെററാ
തേറവള്ള കർമ്മമഖിലം ഭുവിചെയ്തിടുന്നു.

ഒന്നാർത്തെറലുമുവന്താരൈയൊക്കലു-
മെണ്ണിത്തവത്താൻവരും 264

ശത്രുക്കളായവരെയൂഴിയിൽനിഗ്രഹിച്ചും
മിത്രങ്ങളായവരെയൊക്കെയനുഗ്രഹിച്ചും
ചിത്തം നിനച്ചപടി താപസനെന്തുമൊക്കും
ചിത്രം തപസ്സിനെഴുമൂക്കമപാരമല്ലോ

**വേണ്ടിയവേണ്ടിയാങ്കെയ്തലാർ ചെയ്തവ—**
**മീണ്ടുമുയലപ്പടും** 265

താനേ തപസ്സരുളുമാക്കമടുത്തജന്മം
താനാഗ്രഹിച്ച ഫലമൊക്കെയുമായതിനാൽ
നന്നിത്തപസ്സുഗൃഹവൃത്തിയിലുള്ളവനും,
മിന്നും,ഗൃഹത്തിലുയരുന്ന തപോപപീഠം.

**തവഞ്ചെയ്‌വാർ തങ്കരുമഞ്ചെയ്‌വാർ മററല്ലാ**
**രവഞ്ചെയ്‌വാരാചൈയുട്പട്ടു** 266

ഓർത്താൽ തപസ്സുശരിയായി നടത്തുവോൻതൻ
കർത്തവ്യകർമ്മമിഹ ചെയ്തവനായ്‌വരുന്നു,
ചിത്തേറുമാശയതിൽ മാനുഷജീവിതത്തെ—
ക്കോർത്തിട്ടുവെന്ന പിഴചെയ്തിടു, മന്യരെല്ലാം.

**ചുടച്ചുടരും പൊൻപോലൊളിവിടുന്തുമ്പ—**
**ഞ്ചുടച്ചുട നോർക്കിപ്പവർക്കു** 267

കായുംതോറുംവെളിയിലൊളിവീ—
ശുന്നതങ്കത്തിനെപ്പോൽ
കായുംഹൃത്തങ്ങുരുകിയുരുകി
ത്താണു സംശുദ്ധമാകും,
മായും ദുഃഖക്കറകറം, മനവും,
ബുദ്ധിയുംവിട്ടു,മേളിൽ
പായും ജ്യോതിസ്സരുളുമരുളാ—
നന്ദ നിത്യപ്രകാശം !

**തന്നുയിർതാനറപ്പെററാനൈയേനൈയ**
**മന്നുയിരെല്ലാന്തൊഴും** 268

തന്നുള്ളിലന്യങ്ങളും കണക്കു,തന്നെ—
യന്യത്തിലും, തന്മയമാക്കിവച്ചു്

താനററബോധത്തൊടുവാഴ്‌വോനെ–
ത്താനേ തൊഴും മന്നുയിരാകമാനം.

കുററങ്കതിത്തലുക്കൈക്കൂടുനോററലി–
നാററററലൈപ്പട്ടവക്കു 269
മനം, തപം തന്നിലഴിഞ്ഞവന്നെ–
ക്കനിച്ചിടാനന്തകനും പ്രയാസം,
ജനിച്ചപോലിങ്ങുമരിച്ചുവീഴും
വിനശ്ശുവൻ പിന്നൊരുപണ്ടമല്ലേ.

ഇലർപലരാകിയ കാരണാനാർപാർ
ചിലർ പലർ നോലാതവർ 270
ഇല്ലെന്നുവന്ന ദുരകൊണ്ടു തപിച്ചിടുന്നോ–
രല്ലോ ജഗത്തിലമരുന്നവർ ഭൂരിപക്ഷം.
ചൊല്ലാം തപോഗ്ഗുണമുയന്നവരല്പമായ
തില്ലെന്നുവന്ന ജനമേറെയുമാകയാലേ

തനിക്കേർപ്പെടുന്ന ഇടരുകളെ സ്വയം പൊറുത്തുകൊള്ളുകയും ഇനിയൊരു ജീവിക്കു ഇടരിന്നിടവരുത്താതെ യിരിക്കുകയുമെന്ന തപസ്സുള്ളവർ കുറവായതിനാൽ ഈ ലോകവാസികളിൽ ഭൂരിപക്ഷവും ദുഃഖികളായിരിക്കുന്നു.

# അധികാരം ഇരുപത്തിഎട്ട്

### കൂടാഒഴുക്കം–നിഷിദ്ധാചാരം

---

വഞ്ചമനത്താൻ പടിററൊഴുക്കം പൂതങ്ക–
ളൈന്തുമകത്തേനകും 271
വഞ്ചകനു നിജനെഞ്ചിലെപ്പൊഴും
സഞ്ചരിക്കു മപചിന്ത കണ്ടുടൻ,
പുഞ്ചിരിക്കു മകമേ,യവന്റെമെയ്
സഞ്ചയിച്ച, പരപഞ്ചഭൂതവും.

വാനുയർതോററമെവൻ ചെയ്യുതന്നെഞ്ച
ന്താനറി കുററപ്പടിൻ 272

ഉൺമയെന്നകമറിഞ്ഞതും മറ
ച്ചാത്മവഞ്ചനയിലുള്ളതാഴ്കിൽ,
വിൺമുഖം വരെയുയർന്ന നന്മയും,
മേന്മയററിഹ, നിലം പതിഞ്ഞിടും.

വലിയിനിലൈമൈയാൻ വല്ലുരുവം പെററം
പുലിയിൻേറാൽ പോർത്തു മേയ്ന്തററ 273

യമന്നെവെല്ലും നില നേടിടാതീ
യമിക്കെഴും വേഷവിധാനമെന്തോ?
പുലിത്തോലിച്ചട്ടയണിഞ്ഞു, കാലി–
ക്കുലം, തൃണം മേഞ്ഞതിനൊപ്പമാകും.

തവമറൈന്തല്ലവൈ ചെയ്തൽ പുതൻമറൈന്തു
വേട്ടുവൻ പുട്ചിമിഴ്ത്തററ 274

സന്യാസവേഷത്തിൽമറഞ്ഞൊളിച്ചി–
ട്ടന്യായകൃത്യങ്ങൾ നടത്തിയാലോ,
വന്യാന്തരത്തിൽ, പരുവം കുറിച്ചാ,
വന്യേചരൻ പക്ഷി പിടിപ്പതൊപ്പാം

പററററമെൻപാർ പടിററൊഴുക്ക മെറൈററൈ
ൻേറതം പലവുന്തരും 275

മനമൊരുവനു പററററെന്നു ചുമ്മാനടിച്ചാ–
ലനുഭവമതു പററിപ്പോയിടും പെട്ടപാടേ;
മന,മിതി, വഴിതെററിപ്പോയ തായുറംത്തപിച്ചി–
ട്ടിനിയൊരു ഗതിയററം കേഴവോരുണ്ടനേകം

നെഞ്ചിററവാർ തുറന്താർപോൽവഞ്ചിത്തു
വാഴ്വാരിൻകണാരിൽ 276

മുക്തനല്ലൊരുവ,നെങ്കിലും സ്വയം,
മുക്തനെന്നു നടമാടിയെങ്ങുമേ,

മർത്ത്യരിൽ ചതികാംചെയ്യപോരുവോ-
നൊത്ത മറെറാരു കഠോരനില്ലെടോ

പുറങ്കൻറികണ്ടനെയരേന മകങ്കൻറി
മൂക്കി കരിയാരുടൈത്തു. 277

പുറവശമതുപാർത്താലോമനപ്പൊന്നിനേറം
നിറമൊട്ട പടതല്ലം മേനികൊണ്ടാത്ത ശോഭം,
മറുവശമിരുളായും കണ്ടിടാം, കൊച്ചുകുന്നി-
ക്കുരുവിന്ന കരിമൂക്കിൽ, പററിനില്ലുന്നപോലെ

നനത്തുമാശാക മാണ്ടാർ നീരാടി
മറൈന്തൊഴുക മാന്തർ പലർ 278

കൊട്ടമകാം പലതും ചെയ്തിന്നിയും ചെയ്തിടാനായ്
കൊട്ടമറ, മുനിവേഷം തന്നിലേമുങ്ങിനിന്നു്,
കടവുളവടിവായ്‌വന്നെന്നവണ്ണം തനിക്കു-
ള്ളടവുക,ളതിഭദ്രം, കാട്ടവോരുണ്ടനേകം

കണൈകൊടിതിയാഴ്‌കോട്ട ചെവ്വിതാങ്കന്ന
വിനൈപെട്ട പാലാർകൊളൽ 279

കാണുന്നതിന്ന കണചെവ്വൊടിരുന്നു, മയ്യോ
കാണിച്ചിട്ടുന്ന പിണിയാരു സഹിച്ചുനിൽക്കാൻ
കാണാൻ വളഞ്ഞുമൊരു വീണ മനോഹരംനാം
കാണേണമേതുമതുചെയ്യൊരു വൃത്തിയിൽ താൻ.

മഴിത്തലും നീട്ടലും വേണ്ടാവുലകം
പഴിത്തതൊഴിത്തുവിടിൻ, 280

കെട്ടിപ്പുട്ടത്തു ജടനീട്ടുകവേണ്ട, രോമ-
മൊട്ടും വഴിച്ച നരമുണ്ഡനവും മുനിക്കു്
കഷ്ടം പിഴച്ചു തപ,മെന്നു മഹാജനം, കൈ-
കൊട്ടിച്ചിരിക്കുവതിന്നായിടനല്കിടാഞ്ഞാൽ

# അധികാരം ഇരുപത്തൊൻപത്

കള്ളാമൈ—നിർവ്യാജത്വം

————

എള്ളാമൈ വേണ്ടുവാനെൻപാനനൈത്തൊൻറ—
ങ്കള്ളാമൈ കാക്കത്തന്നെഞ്ചു 281

കുററംപെടാതേ ഭവമുക്തിനേടാൻ
പററുന്ന ജിജ്ഞാസയിൽ വാണിടുന്നോൻ
മററുള്ളവർക്കുള്ളതിലൊന്നിലും, താൻ.
പററാതെ സൂക്ഷിക്കുക തൻെറയുള്ളം,

ഉള്ളത്താലുള്ളലുന്തീതേ പിറൻപൊരുളൈ
ക്കള്ളത്താർ കൊഠംവേ മെനൽ 282

ഉള്ളത്തിനാൽ ചെററുനിനയ്പതും കേ—
ളെള്ളോളമെന്നാകിലുമെത്രനീചം.
കള്ളത്തൊടന്യങ്ങളെത്തും ഹരിക്കാ—
നുള്ളോരുപായങ്ങൾ വചിച്ചിടാമോ

കളവിനാലാകിയ വാക്കമെളവിറ—
ന്താവതുപോലക്കെടും 283

കള്ളത്തിലുണ്ടായൊരു മേന്മയേതും
വെള്ളത്തിലായ് പോയിടുമെന്നു ഞായം
സമ്പാദ്യമൊന്നാദ്യമിരിക്കിലും പിൻ,
മുമ്പേ തനിക്കുള്ളതുമസ്തമിക്കും!

കളവിൻകട്കൻറിയകാതൽ വിളൈവിൻകൺ
വീയാവിഴുമന്തരും 284

കള്ളം നിനച്ചോരുവിധം നടത്താൻ
കൊള്ളുന്നമോഹം ഫലമാകിലും പിൻ,
പൊള്ളുംഫലം മൂത്തു കരിഞ്ഞിടുമ്പോൾ
കൊള്ളാത്തതായ് വന്നിടുമാർത്തിയാക്കും

അരുൾകരുതിയൻപുടൈയരാതൽ പൊരുൾകരുതി
പ്പൊച്ചാപ്പുപ്പാർപ്പിർകണിൽ 285

അർത്ഥം കാംക്ഷിച്ചന്യന്റെ നാശമൊന്നും
ചിത്തത്തിലോരുന്നവനസ്ഥലബ്ധം,
സ്നേഹം സമസ്തസൃഷ്ടികളോടു കാട്ടാൻ
മോഹിച്ചിടത്തുറിയ ദൈവയോഗം.

സർവ്വസമസ്തസൃഷ്ടികളോടും തുല്യമായിത്തോന്നുന്ന അഖണ്ഡപ്രേമംതന്നെ ഈശ്വരസ്വരൂപമെന്നു വിവക്ഷ

അളവിൻകണിൻറൊഴുകലാററാർ കളവിൻകൺ
കൻറിയ കാതലവർ 286

നിത്യം ഹരിക്കുന്നതിലുററബദ്ധശ്-
ശ്രദ്ധന്നു, തന്മാനവനീതിയോ. പിൻ
പൃത്ഥ്വിക്കിണങ്ങും മനുധർമ്മമോ, സൽ
കൃത്യങ്ങളോ, കണ്ടിടുവാനസാദ്ധ്യം

കളവെന്നുങ്കാരറിവാൺമൈയളവെന്നു-
മാററൽ പുരിന്താർ കണിൽ 287

ഹരിച്ചിടും ശീലമുറക്കിയുള്ളം
കറുത്തിരുണ്ടേറി വരുന്ന മൗഢ്യം
ഉരുന്നിടാ സൃഷ്ടിരഹസ്യമെല്ലാ-
മറിഞ്ഞവൻ തന്നുടെയുള്ളിലൊട്ടും

അളവറിന്താർ നെഞ്ചത്തറംപോലെ നിർകു-
ങ്കളവറിന്താർ നെഞ്ചിർകരവു 288

സ്നേഹംസമസ്തസൃഷ്ടികളോടുകാട്ടും
ദേഹിക്കു ധർമ്മോദയമെത്തിടുംപോൽ
മോഹം പരസ്വത്തിലുണർന്നുദിക്കും
ദ്രോഹിക്കുദിക്കുന്നിതു ക്രൂരിരുട്ടും.

അളവല്ല ചെയ്താങ്കേ വീവർകളവല്ല
മറ്റൈയതേററാതവർ 289

നേരുള്ളതെങ്ങും കണികണ്ടിടാതെ
നേരററതേ കണ്ടുവരും മനുഷ്യൻ

നേരം മുടങ്ങാതെ പരന്നു നാശം
നേരുന്നതിന്നൊത്തു സ്വയം നശിക്കും

കരംവാർക്കരുത്തെള്ളമൂയർ നിലൈ കള്ളാർക്ക
ത്തള്ളാതുപുത്തേളുലക 290

മായം നടത്തുന്ന മനുഷ്യനോ, താൻ
കായത്തിനാപത്തു സ്വയം ഭവിക്കും
മായം വെടിഞ്ഞുള്ള നരൻ സ്വജീവാ
പായം ഭവിക്കാത്തയിടത്തുചെല്ലും

# അധികാരം മുപ്പതു്

## സത്യസന്ധത

വായ്മൈയെനപ്പടുവതിയാതെനിൻ യാതൊൻറു–
ന്തീമൈയിലാത ശൊലൽ 291

സത്യസന്ധത,യെതെന്നു ചൊല്ലീടാ–
മീധരിത്രിയിലൊരൊററ ജീവനും.
ഏതിടത്തുമൊരു ദോഷവും വരാ–
തൊത്ത ളുമൊഴിയുരച്ചിടുന്നതാം

പൊയ്മ്മെയും വായ് മൈയിടത്ത പുരൈ തീർന്ത–
നന്മൈ പയക്കുമെനിൽ 292

സത്യമററമൊഴികൾക്കുമുണ്ടു,തിൻ
സത്യസന്ധത ശരിക്കു നോക്കിയാൽ,
മററൊരുത്തനു വരുന്ന സങ്കടം
തട്ടിമാററുവതിനായ് ഫലിച്ചിടിൽ

തന്നെഞ്ചറിവതു പൊയ്യർക്ക പൊയ്ത്തപി–
ൻറന്നെഞ്ചേ തന്നെ ച്ചുടും 293

അന്യരാരുമറിയില്ലയെന്നുറ–
ച്ചൊന്നുമോതരുതസത്യമാരുമേ.

ചെന്നതന്യനറിയുന്നതിന്നു മുൻ
തന്നെയിങ്ങിതു ചുടുന്നു തന്മനം

ഉള്ളത്താർ പെയ്യാതൊഴുകിനുലകത്താ–
രുള്ളത്തുളെല്ലാമുളൻ 294

മായമൊന്നു മകതാരിലോർത്തിടാ–
തായമട്ടിലമരുന്ന മർത്ത്യനെ.
ആയപോലെയുലകം വണങ്ങീടാ–
നായണച്ചു ഹൃദയത്തിൽ വച്ചിടും

മാനത്തൊടു വായ്മെയീററവത്തൊടു
താനഞ്ചെയ്‌വാരിററലൈ 295

രക്ഷയായി മനുജനെന്നുംമന–
സ്സാക്ഷിതൻ നിലമറച്ചിടാതെ തൻ
സത്യമോതുവതു നിത്യദാനമോ–
ടൊത്തവൻതപമതിന്നു മുത്തമം

പെയ്യാമൈയന്ന പുകഴില്ലൈയെയ്യാമൈ
യെല്ലാവറമുന്തരും 296

പൊയ്‌വിടുന്നതിലുമേറെ നല്ലതായ്
കൈവരാനിതര കീർത്തിയില്ലെടോ
പൊയ്യുരത്തൊരിടമെത്തിടും സ്വയം
പെയ്യുവാൻ മനുജധർമ്മമേതുമേ

പൊയ്യാമൈ പൊയ്യാമൈയാകിനറം പിറ
ചെയ്യാ മൈ ചെയ്യാമൈ നൻറു 297

സത്യസന്ധതയതിന്നു വേണ്ടി നീ,
സത്യസന്ധത പുലർത്തുമെങ്കിലോ
മർത്ത്യധർമ്മമിഹ ചെയ്തിടാതെയും
കാത്തുചെയ്ത ഫലമെത്തിടും സ്വതേ

പുറന്തുയ്മൈ നീരാനമൈയുമകന്തുയ്മൈ
വായ്മെയാർ കാണപ്പടും 298

ബാഹ്യമായുടലിനേർപ്പെട്ടും മലം
മാറീടും സലിലസേചനത്തിനാൽ
സത്യമാം ജലമതിൽ കുളിപ്പതി–
നൊത്തകത്തെ മലവും മറഞ്ഞിടും

എല്ലാവിളക്കും വിളക്കല്ല ചാന്റോർക്കു–
പ്പൊയ്യാവിളക്കേ വിളക്കു 299

ചൊല്ലുവാനിഹ വിളക്കെന്നും വിള–
ക്കല്ല, തന്നിഴലിലല്ലുകാൺകെടോ
പൊയ്യുറന്നൊരു മനോവിളക്കു,തൻ
മെയ്യിനും വെളിതരുന്നു സർവ്വദാ

യാമെയ്യാക്കണ്ടവററുളില്ലൈയെനൈത്തൊന്റും
വായ്മൈയി നല്ലപിറ 300

എത്രയോ പലതു ഞാൻ പഠിക്കിലും,
ചിത്ത,മോക്കുവതിനൊന്നുമില്ലെടോ,
സത്യസന്ധതയൊഴിഞ്ഞു, വേറെയി–
ങ്ങുത്തമം മഹിതരത്നമാം ഗുണം.

## അധികാരം മുപ്പത്തിഒന്നു്.

### അക്ഷുബ്ധത

—o—

ചെല്ലിടത്തുക്കാപ്പാൻ ചിനങ്കാപ്പാനല്ലിടത്തു
കാക്കിനെൻ കാവാക്കാലെൻ 301

ചെല്ലുന്നിടത്തങ്ങുമടക്കിടുന്നോ–
നല്ലോ സദാ കോപമടക്കിടുന്നോൻ,
ചെല്ലാത്തിടത്തായ തടുക്കിയാലെ–
ന്തില്ലെങ്കിലെന്തൊന്നു വരാനുമില്ലേ.

ചൊല്ലാവിടത്തു ചിനന്തീതു ചൊല്ലിടത്തു
മില്ലതനിററീയ പിറ 302

ചെല്ലാത്തിടത്തോങ്ങിയ കോപമെന്നും
ചൊല്ലാത്താണെന്നറിയാം ഫലത്താൽ
ചെല്ലുന്നിടത്തൊഴുകളോട്ട കാട്ടി–
കൊല്ലുന്നതിൻ മേലൊരു നീചമില്ലേ

മറത്താൽ വെകളിയെ യാർമാട്ടുന്തിയ
പിറത്തലതനാൻവരും. 303
കോപംനിമിത്തം നരനൊട്ടനേകം
താപങ്ങളുണ്ടായ്‌വരുമായതിന്നാൽ
കോപം മറന്നിടുകി,ലാരിലും,ത–
ന്നാപത്തതിന്നൊപ്പമൊഴിഞ്ഞുമാറും
നകൈയുമുവകൈയും കൊല്ലുഞ്ചിനത്തിർ
പകൈയുമുളവോ പിറ 304
സുഖം മനുഷ്യന്നു മുറയ്ക്കുനൽകും
മുഖപ്രസാദത്തെയുമായതൊപ്പം
മനം പെറും മംഗളവും ഹനിക്കും
ചിനം, ചിനംപോലൊരു ശത്രുവില്ലേ

തന്നൊത്താൻ കാക്കിർ ചിനംകാക്ക കാവാക്കാ–
ററന്നൈയേ കൊല്ലുഞ്ചിനം 305
തനിക്കുതാൻകാക്കണമെന്ന വിഭോൻ
നിനച്ചിടും കോപമൊഴിച്ചുവയ്ക്കു
നിനക്കിലിന്നല്ലവികല്പവും മേൽ
ഹനിച്ചിടും തന്നെയുമന്യരേയും.

ചിനമെന്നുംചേർന്താരൈക്കൊല്ലിയിനമെന്നു–
മേമപ്പുണൈയൈച്ചുടും 306
എരിച്ചിടും തീയിതുതന്നെയാളും
പരന്നോട്ടത്തുള്ളവനെക്കരിക്കും
അകന്നിടും ബന്ധുജനങ്ങൾ തന്നിൽ
പെറുംനറും മൈത്രിയുമിക്കറോരൻ

ചിനത്തൈപ്പൊരുളെൻറു കൊണ്ടവൻകേട്ട
നിലത്തറൈന്താൻ കൈപിഴൈയാതററ

കൂടന്നുതൻകോപമതെന്നുവന്നാൽ
കൂടെപ്പിറപ്പായിടരും പിറക്കും
മുട്ടൻ നിലത്തോങ്ങിയടിച്ചകയ്യിൽ
തട്ടാതിരിക്കില്ലിടരെന്നപോലെ

ഇണരെരിതോയ്‌ വന്നവിന്നാ ചെയിനും
പുണരിൻ വെകുളാമൈനൻറു 308

കത്തും നെരിപ്പിന്നിടരും തനിക്കു
ചേർത്തെങ്കിലും കോപമുയർത്തിടായ്ക
ഏത്തുറിട്ടും ദുഃഖജലത്തിനാൽ മേ-
ലൂടത്തീകെട്ടും. നിശ്ചലനായിരുന്നാൽ
ഉള്ളിയവെല്ലാമുടനെയ്തുമുള്ളത്താ-
ലുള്ളാൻ വെകുളിയെനിൻ 309

ചിത്തം പിളക്കും വിധമായ്‌ പിറക്കും
പിത്തം പിറക്കാതെ മറക്കുമെങ്കിൽ
ചിത്തം നിനയ്ക്കും പടിയന്യമെല്ലാം
മൊത്തം ഫലപ്രാപ്തിയിലെത്തിനില്ക്കും

ഇറന്താരിറന്താരനൈയർ ചിനത്തെ-
ത്തുറന്താർ തുറന്താർ തുണൈ 310

ക്രോധോദ്ധനോ ജീവനൊടേയിരുന്നും
ബോധംവിനാ ചത്തവനൊപ്പമത്രേ:
ക്രോധോജ്‌ജിതൻ സർവ്വമറത്തുവാഴും
ബോധേശ്വരൻ മാമുനിതുല്യനത്രേ

## അധികാരം മുപ്പത്തിരണ്ട്‌.

### ദ്രോഹവൃത്തിവിഹീനത

---

ചിറപ്പീനുഞ്ചെൽവം പെറിനും പിറർക്കിന്നാ
ചെയ്യാമൈ മാശററാർ കോൾ 311

എന്തിനും കഴിയുമാറശേഷിയു–
ണ്ടന്തമറ്റൊരുവനെന്നിരിക്കിലും
നൊന്തതന്യനു വരുത്തിടാത്ത താ–
ണെന്തിലും വിഹിതമുത്തമർക്കെടോ

കറുത്തിന്നാചെയ്തവക്കണ്ണു മറുത്തിന്നാ
ചെയ്യാമൈ മാശറ്റാർ കോൾ 312

തന്നോടന്യനെതിരറ്റ വൈരമോ–
ടിന്നചെയ്ത പിഴതന്നിലും, പരം
ഖിന്നനായ് പകനിനച്ചിടാത്ത താ–
ണെന്നു മുത്തമ മനത്തിനാശ്രയം

ചെയ്യാമർചെറ്റാർക്കു മിന്നാതചെയ്ത പി
നുയ്യാവിഴുമം തരും 313

താനൊരുത്തനപകാരമൊന്നുചെ–
യ്യാനെഴാതെയുമവൻ വരുത്തീടും
തീതിലും പകവിടൂ, വിടായ്കിലീ
ഹേതുവിൽ പെരുമനർത്ഥമേറെമേൽ

ഇന്നാചെയ്താരൈയൊറുത്തലവർ നാണ
നന്നയഞ്ചെയ്തു വിടൽ 314

കുറ്റമിന്നൊരുവനേറ്റിവച്ചതി–
ന്നുറ്റശിക്ഷയുടനേ കൊടുക്ക നീ
ഉറ്റനന്മയെത്തുമേകി, ലജ്ജയാ–
ലറ്റിടും പടിയവന്നു തന്മുഖം

അറിവിനാകുവതുണ്ടോ പിറിതിനോയ്
തന്നോയ്പോർ പോറ്റാക്കടൈ 315

അന്യവേദന തനിക്കുകൊണ്ടതെ–
ന്നെണ്ണിയെണ്ണിയതു മാറ്റുവാൻ സ്വയം
നണ്ണിടാത്തൊരറിവിങ്കലില്ലതി–
ന്നെണ്ണിടേണ്ട ഗുണമല്പമെങ്കിലും

ഇന്നാവെനത്താനുണർന്തവൈ തുന്നാമൈ
വേണ്ടും പിറൻ കട് പൊരുൾ 316

അയ്യമെന്നൊരു തരത്തിൽ നാം വെറു–
ത്തായതൊന്നു പുനരെന്തിനന്യനായ്,
ചെയ്യുവാൻ കരുതിടുന്നു, കേടു,ളും
ചെയ്യുകിൽ തരുമുടൻ തനിക്കറം

എണൈത്താനുമെഞ്ഞാൻറും യാർക്കുമനത്താനാ
മാണാചെയ്യാമൈ തലൈ 317

എത്രതന്നെ ചെറുതെന്നിരിക്കിലും
ചിത്തമോർത്തൊരപരാധ,മാർക്കുമേ,
ഏതിനട്ടത്തുമെതുകാലവും, ലവം
ചെയ്തിടാത്തതു മനുഷ്യധർമ്മമാം

തന്നുയിർക്കിന്നാമൈ താനറിവാനെൻകൊലോ
മന്നുയിക്കിന്നാ ചെയൽ 318

ചെററുമേവുമേന പരന്റെ ചെയ്തിയാ–
ലേററ, തന്നുയിർ, ശരിക്കറിഞ്ഞവൻ,
എന്തിനാണിതര ജീവികൾക്കു താൻ
നൊന്തിടും കൃതികൾ ചെയ്‌വതന്ധനായ്?

പിറക്കിന്നാമുർ പകർ ചെയ്തിററമക്കിന്നാ
പിർപകററാമേ വരും 319

മുമ്പു നാം വിനകൾചെയ്തു ചെയ്തു, വൻ
തുമ്പമന്യന വരുത്ത വയ്ക്കുകിൽ,
പിമ്പെതും പിഴകൾ ചെയ്തിടാതെയും
തുമ്പമിങ്ങനുഭവിക്കുവാൻ വരും

നോയെല്ലാനോയ്ചെയ്താർ മേലവാനോയ് ചെയ്യാർ
നോയിന്മൈ വേണ്ടുപവർ 320

ഇനിക്കോടിക്കണക്കുള്ളയിരുകളിടരിൽ
പെട്ടു ദുഃഖിക്കിലും കേ–

ളെന്നും, താൻതന്നെ, താങ്ങേണ്ടിട്ടമിടരെതിനും
ഹേതുവെന്നോൎമ്മയുണ്ടോ?
തന്നാൽ പാടില്ല ദുഃഖം വരുവതിനൊരുനാ-
ളും തനി,ക്കെന്ന വിചാ-
രന്ന്യന്നാതങ്കമേകാൻ തകുമൊരുവിനയും
ചെയ്കയില്ലെന്തിനാലും

## അധികാരം മുപ്പത്തിമൂന്ന്

### കൊല്ലാമൈ—അഹിംസ

---

അറവിനൈ യാതെനിർ കൊല്ലാമൈ കോറൽ
പിറവിനൈ യെല്ലാന്തരും 321

പ്രധാനമാം ധൎമ്മമതൊന്നിനേയും
വധിച്ചിടായ്കെല്ലാരഹിംസയത്രേ
അധൎമ്മമേ, ഹിംസയു,മായതെന്നും
വിധിച്ചിടും ചെയ്യുവതാററപാപം

പകുത്തുണ്ടു പല്ലുയിരോമ്പുതൻ നൂലോർ
തൊകുത്തവററുളെല്ലാന്തലൈ 322

പശിക്കുവോരന്യന്ന മംശമേകി-
ട്ടശിച്ചിടും മാനവ നീതിയൊന്നേ,
പഠിച്ചോരപ്പണ്ഡിതരേവരും ചൊ-
ല്ലിടുന്നതിൽ കണ്ടൊരു മുഖ്യധൎമ്മം

ഒൻറാക നല്ലതുകൊല്ലാമൈ മററതൻ
പിൻചാരപ്പൊയ്യാമൈ നൻറു 323

മനുഷ്യനെല്ലാത്തിലുമുത്തമം കേൾ
മനസ്സു കൊല്ലാതെയിരിപ്പതൊന്നേ
ഫലനപ്പെട്ടും സത്യവുമിന്നഹിംസാ
ഗുണത്തിനെച്ചാരിയിരുന്നതായാൽ,

നല്ലാറെനപ്പടുവതിയാതെ നിൻയാതൊൻറു—
ങ്കൊല്ലാമൈ ചൂഴും നെറി 324

നല്ലതെന്നുലകിലെന്നു കേൾക്കിലോ
ചൊല്ലിടാനെവനുമുള്ളതൊന്നുതാൻ
ഒന്നിനേയുമൊരു കാരണത്തിലും
കൊന്നിടാതെയമരും മഹാഗുണം

നിലൈയഞ്ചി നീത്താരുളെല്ലാങ്കൊലൈയഞ്ചി
ക്കൊല്ലാമൈ ചൂഴ്വാൻറലൈ. 325

കൂററനായ മൃതി, ജന്മവും ചിരം
മാററിടും വലിയ യോഗിമാരിലും
നോററിടുംകൊല ഭയന്ന ഹിംസയെ—
പ്പോററിനില്ക്കുമവന മഹത്തമൻ

കൊല്ലാമൈ മേർക്കൊണ്ടൊഴുകുവാൻ വാഴ്നാൾമേൽ
ചെല്ലാതുയിരുണ്ണും കൂററു 326

ഉണ്ടുപോരുമുയിരെന്ന മൃത്യുവും
തീണ്ടുകില്ല കനവിങ്കലും, സദാ
നീണ്ടുറച്ച മനമോടഹിംസയെ—
തീണ്ടിടാതെ മരുവും മനുഷ്യനെ

തന്നുയിർ നീപ്പിനുഞ്ചെയ്യർക താൻപിറി—
തിന്നുയിർ നീക്കും വിനൈ 327

തൻെറ ജീവനെ ഹനിക്കുവാനടു
ത്തേററ ശത്രുവിനു പോലുമാരുമേ
ഉററ ജീവനെ ഹനിച്ചുവെന്നവൻ
കുററമായ വിന ചെയ്തുപോകൊലാ

നൻറാകുമാക്കം പെരിതെനിനുഞ്ചാൻറോർക്കു—
ക്കൊൻറാകുമാക്കങ്കടൈ 328

ജീവിയെ ബലികൊടുത്ത യജ്ഞത്താലും
ഭാവുകം തരുമപാരമെങ്കിലും

പ്രാണനാശകര സിദ്ധിയാകയാൽ
ഹീനമെന്നു കരുളും മനസ്വികൾ

കൊലൈ വിനൈയരാകിയമാക്കൾ പുലൈ വിനൈയർ
പുൻമൈ തെരിവാരകത്തു 329

കൊലയെത്തൊഴിലാക്കീടും
കൊലയാളികളെച്ച്ിടും
കൊലയിൽ പുലകാണുന്നോർ
മലമെന്നു വെറുത്തിടും

ഉയിരുടമ്പി നീക്കിയാരെൻപ ചെയിരുടമ്പിർ
ചെല്ലാത്തീ വാഴ്ക്കൈയവർ 330

നേരേ പണ്ടുയിർ വെട്ടിമാററിയതുലം
തുമ്പം പലേ ജീവികൾ-
ക്കാരാൽ ചെയ്തൊരുദുഷ്ടർ, പിന്നെയതിനെ
പ്പാടുന്ന പാടോടുതാൻ
തീരാവ്യാധികളാൽ ക്രമേണയഴകി-
ച്ചീയും വപുസ്സോടു വാ-
ണീടും മുമ്പവർ ചെയ്ത പാപമുരുവാ-
യ്പുരെങ്ങുമുരുന്ന പോൽ

## അധികാരം മുപ്പത്തിനാല്

### നിലൈയാമൈ

---

നില്ലാതവററൈ നിലൈയിന എൻറുണരും
പുല്ലറിവാൺമൈ കടൈ 331

കൂത്താട്ടവൈക്കുഴാത്തററേ പെരുഞ്ചെൽവം
പോക്കും അതു വിളിന്തററു 332

അർക്കാ ഇയൽ പിററുച്ചെൽവം അതുപെററാൽ
ആക്കപ്പ ആങ്കേ ചെയൽ 333

നാളെന ഒൻറ പോർ കാട്ടി ഉയിരീരും
വാളതുണർവാർ പെറിൻ. 334

നാച്ചെറവിക്കുംമേൽ വരോമുൻ ൾവിനൈ
മേർച്ചെൻറ ചെയ്യപ്പെടും 335

നെരുനലുളനൊരുവൻ ഇൻറില്ലൈയെന്നും
പേരാൺമൈയുടൈത്തിവ്വുംലകു 336

ഒരുപൊഴുതും വാഴ്വതറിയാർ കരുതുപ
കോടിയുമല്ല പല. 337

കുടമ്പൈത്തനിത്തൊഴിയപ്പുംപറന്തറേറ
ഉടമ്പോടുയിരിടൈ നംപു. 338

ഉറങ്കുവതുപോലുഞ്ചാക്കാടുറങ്കി
വിഴിപ്പതുപോലും പിറപ്പു. 339

പുക്കിലമെന്തിൻറ കൊല്ലോ ഉടമ്പിനുൾ
തുച്ചിലിരുന്ത ഉയിർക്കു 340

# ഉത്തരകാണ്ഡം — ജ്ഞാനം

## അധികാരം മുപ്പത്തിനാല്

(വൃത്തം—ഗാഥ)

അസ്ഥിരത

---

നശ്വരമെല്ലാമനശ്വരമാണെന്ന—
നശ്വരമെന്തെന്നറിഞ്ഞിടാതെ,
വിശ്വസിക്കുന്ന കുബുദ്ധിപോൽ നിന്ദ്യമായ്
വിശ്വത്തിലില്ല വേറൊന്നു ചൊല്ലാൻ 331

നാടകം കാണുവാൻ വന്നവർ നാടകു
മാടിക്കഴിഞ്ഞു വാറൊത്തെണീററ്,

പാടേ പിരിഞ്ഞ മറഞ്ഞതുപോലെ നാ–
മാടുന്ന ഭാഗ്യങ്ങളും മറയും 332

അസ്ഥിരമീലോക ഭാഗ്യങ്ങളൊക്കെയു–
മസ്ഥിവാരങ്ങളുമില്ലവയ്ക്കു്,
ഈ സ്ഥിതിയിൽ പെരും ഭാഗ്യത്തിനും ധർമ്മ–
പ്രസ്ഥാനത്താലസ്ഥിവാരമേകൂ 333

നാളെന്നു ചൊല്ലുന്ന തൊന്നുപോലായുസ്സിൻ
നീളമറിഞ്ഞു കുറച്ചൊടുവിൽ,
മീളാതെ, ജീവനറുത്തു, ജഡത്തിനെ
ത്തള്ളുന്നവാളെന്നറിഞ്ഞിടേണം 334

നാവുകുഴഞ്ഞ,ഥ തൊണ്ടയിടറുവാ–
നാവുന്ന കാലത്തിനേറെ മുൻപേ,
ശാശ്വത സിദ്ധിക്കുപായമായു് കർമ്മങ്ങ–
ളശ്വവേഗം കൊണ്ടു ചെയ്തൊടുക്കൂ 335

ഇന്നലെയുള്ളതായുള്ളവയില്ലല്ലോ
ഇന്നൊന്നു ചൊല്ലിക്കരത്തെ മൂക്കിൽ
ഊന്നുവാൻ പോരും പെരുമയുടയതി–
ത്തോന്നുന്ന ലോകമെന്നോർത്തിടേണം 336

ജീവിപ്പതെത്ര നാളെന്നതറിയാതെ
ജീവിപ്പോരുള്ളിൽ കരുതിവയ്ക്കും
കാര്യങ്ങളാം കോടിക്കണക്കല്ലയെണ്ണുവാൻ
വയ്യാത്തമട്ടിലസംഖ്യമത്രേ 337

അണ്ഡം വെടിഞ്ഞു പറന്ന പറവയ്ക്കി–
ങ്ങണ്ഡത്തോടുള്ളോരു ബന്ധമത്രേ
ഉണ്ടയിരിന്നുമതൊട്ടിവാഴും ജഡ–
പ്പിണ്ഡത്തിനും തമ്മിലെന്നറിയൂ. 338

മങ്ങിയുറങ്ങിയപോലെ മരിപ്പു മു–
റങ്ങിയുണർന്നവിധം പിറപ്പും

പൊങ്ങിയുണന്നിട്ടുറങ്ങുന്നതിന്നിട-
യ്ക്കുള്ളുള്ളകോലമി ജ്ജീവിതവും 339

രോഗാദിപീഡകളുള്ളൊരുടമ്പിനും
ഭാഗത്തെങ്ങോതങ്ങും ജീവൻതന്റെ
ആഗമമോ, നിത്യവാസത്തിനായ് ഗേഹ
യോഗമോ, ചൊല്ലുന്നതില്ലയെങ്ങും 340

— o —

## അധികാരം മുപ്പത്തിഅഞ്ച്–തുറവു

യാതനിൻയാതനിൻ നീങ്കിയാൻ നോതൽ
അതനിൻ അതനിൻഇലൻ 341

വേണ്ടിനുണ്ടാകത്തുറക്ക തുറന്തപിൻ
ഈണ്ടിയർ പാല പല 342

അടൽവേണ്ടും ഐന്തൻ പുലത്തൈവിടൽവേണ്ടും
വേണ്ടിയവെല്ലാം ഒരുങ്ക 343

ഇയൽപാകുംനോൻപിർക്കൊൻറിന്മൈ ഉടൈമൈ
മയലാകുംമററും പെയർത്തു. 344

മററുന്തൊടർപ്പാടെവൻകൊൽ പിറപ്പറുക്കൽ
ഉററാർക്കുടമ്പും മികൈ. 345

യാനെനതെന്നുഞ്ചെരുക്കറുപ്പാൻവാനോർ-
ക്കുയർന്ത ഉലകം പുകും 346

പററിവിടാഅഇടുമ്പൈകൾ പററിനൈ-
പ്പററിവിടാ അതവക്കു 347

തലൈപ്പട്ടാർ തീരത്തുറന്താർ മയങ്കി-
വലൈപ്പട്ടാർ മറ്റൈയവർ 348

പററററകണ്ണേ പിറപ്പറുക്കും മററു
നിലൈയാമൈ കാണപ്പെടും 349

പററുകപററററാൻ പററിനൈ അപ്പററൈ–
പററുക പററുവിടക്കു 350

## അധികാരം മുപ്പത്തിഅഞ്ചു്

### വൈരാഗ്യം

---

ഏതിന്ദ്രിയം നരനിണങ്ങിവശപ്പെട്ടും പി–
ന്നേതേതിലൊട്ടുമൊരുപററുതലററിരിക്കും,
ഓതാ,മതാതി,ലുളവാകിയ ദുഃഖമൊന്നും
ട്ടതായ,താതിലൊരുവനുവരാതിരിക്കും, 341

ആവശ്യമാർക്കുമൊരുദുഃഖനിവൃത്തിയെന്നാൽ
സർവ്വം ത്യജിച്ചുവെളിയോട്ടു വിളങ്ങിനില്ക്കു,
ഈവണ്ണമെങ്ങുമൊരുപോലെ തുറന്നവന്നായു്,
കൈവന്നിടുന്നു ചിരദുഃഖനിവൃത്തി,താനേ 342

മാനാ,ഭിമാന,മദ,മത്സര,മാശയെന്നീ
ഹീനങ്ങളഞ്ചു മൊരുമിച്ചുവെടിഞ്ഞശേഷം
ഊനംവരാത്തവിധമിന്ദ്രിയമഞ്ചുമൊന്നായ്
താനെ,ന്നടങ്ങിമരുവുന്നവനെന്തസാദ്ധ്യം? 343

സന്ന്യാസമെന്ന വ്രതമോടെയിരുന്നിടാനാ–
യൊന്നാമതുള്ളിലെഴുമാശവറുത്തിടേണം
പിന്നീടൊരിക്കലണുവോളവുമങ്കുരിച്ചാ–
ലൊന്നെന്നു വീണ്ടുമവനാവ്രതമാചരിക്കു 344

ജീർണ്ണിച്ചഴിഞ്ഞു വലയുന്ന പിറപ്പറുക്കാ–
നെണ്ണുന്നവന്നുടലുമെന്തൊരു ഭാരമാകും
തന്നിൽ പിണഞ്ഞ ജഡബന്ധമൊഴിച്ചുവച്ചാൽ
പിന്നന്യമേതുമവനെങ്ങനെ ബന്ധമാകാൻ? 345

താനെന്നുതന്നുടലുനോക്കിരസിച്ചു,തന്നെ–
ക്കാണാതിരിക്കുമവതൻവകയെന്നുറച്ചും

മാനിച്ചിടുന്നു,മതിരോഗമരുത്തുനിൽപ്പോൻ
വാനോക്കിണങ്ങുമുലകത്തിലുയർന്നുവാഴും 346

ഞാനെന്ന ഭാവമതിൽ മങ്ങിമയങ്ങിയുള്ളം
മാനിച്ചിടും മമത മാററിവിടാത്തവർക്കു്,
മാനത്തിനൊത്ത ഭവദുഃഖമുദിച്ചുവാഴും
ദിനങ്ങൾ,മാന,മഴിവോളവുമേകിടുന്നു, 347

ഉണ്ടെന്നു താൻ കരുതിവച്ചജഗത്തു, പണ്ടേ
കണ്ടില്ലയെന്ന പരമാത്മമുണർന്ന വിദ്വാൻ,
താണ്ടും, മുദാ,ജനിമൃതിക്കടല,ന്യരെല്ലാം
വീണ്ടും ഭവക്കടലിൽവീണു കുടുങ്ങുമല്ലോ 348

ആശയ്ക്കുതെല്ലു മിടമുള്ളതി,ലുള്ളമററാ,—
ലാശിച്ചിടാം ജനനമററൊരുമുക്തലോകം
ആശയ്ക്കുവീണ്ടുമിടമേകുകി,ലന്തമെന്യേ
നാശംനിറഞ്ഞ ഭവദുഃഖമൊഴിഞ്ഞുപോകാ. 349

ഞാനെന്നെഴും മമത വിട്ടിനിയൊന്നിനോടും
താനററ ബന്ധമുടയോനൊടുചേർന്നു,ബന്ധം
താനാഗ്രഹിക്ക,യിതുപോലൊരുബന്ധമേ 'നീ,
ഞാ'നെന്ന ബന്ധമൊഴിവാക്കുവതിന്നുയോഗ്യം 350

# അധികാരം മുപ്പത്താറു്—മെയ്യുണർതൽ

—— o ——

പൊരുളല്ലവററെപ്പൊരുളെൻറുണരും
മരുളാനാം മാണാപ്പിറപ്പു 351

ഇരുൾനീങ്കി ഇമ്പം പതക്കുംമരുൾനീങ്കി
മാശറുകാടു് ചിയവർക്കു 352

ഐയത്തിൻ നീങ്കിത്തെളിന്താർക്കു വൈയത്തിൻ
വാനനണിയ ഉടൈത്തു 353

ഐയ്യുണർ വൈത്തിയക്കണ്ണും പയമിൻേറ
മെയ്യുണർ വില്ലാതവക്ക് 254

എപ്പൊരുളെത്തന്മൈത്തായിനും അപ്പൊരുൾ
മെയ്പ്പൊരുൾ കാൺപതറിവു 355

കററീണ്ടുമെയ്പ്പൊരുൾകണ്ടാർ തലൈപ്പട്ടവർ
മററീണ്ടു വാരാനെറി 356

ഒത്തുള്ളം ഉള്ളതുണരിൻ ഒരുതലൈയായ്
പേർത്തുള്ളവേണ്ടാ പിറപ്പു 357

പിറപ്പെന്നും പേതമൈ നീങ്കച്ചിറപ്പെന്നും
ചെമ്പൊരുൾ കാൺപതറിവു 358

ചാർപുണർന്തു ചാർപുകെടവൊഴുകിൻ മററഴിത്തു-
ച്ചാർതരാചാർതരു നോയ് 359

കാമം,വെകുളിമയക്കം ഇവൈമൂൻറൻ
നാമം കെടക്കെടുനോയ് 360

## അധികാരം മുപ്പത്തിയാറ്

### സ്വസ്വരൂപബോധം

സത്തയററ പുലരും ജഗത്തിനെ-
സ്സത്യമെന്നു പുണരുംമതിഭ്രമം,
മിഥ്യയാകുമിരുളിന്നുഹേതുവാം
ചിത്തമായ്, ജനനദുഃഖമേകിടും 361

മായനീങ്ങിയുലക പ്രതീതിമാ
ഞ്ഞായ,തന്നുടെ സമഷ്ടികണ്ടവൻ
തുമ്പമററനുഭവിച്ചിടുന്നു, പേ-
രിമ്പമെങ്ങുമൊരുപോലെ ശാശ്വതം. 352

സംശയങ്ങളിഹതീർന്നു, പന്നഗം
പാശമെന്നു തെളിയുന്നവന്നു മുൻ,
വിശ്വമങ്ങനെ മറഞ്ഞു,ദിച്ചിടും
സ്വസ്വരൂപവെളിയൊന്നഖണ്ഡമായ്. 353

ഇന്ദ്രിയങ്ങളെയടക്കിയെങ്കിലും
വന്നതില്ലൊരു പ്രയോജനം,ലവം,
തന്നിലുള്ളപരമാർത്ഥവസ്തുവേ–
തെന്നു,സത്യമറിയാതെ വന്നിടിൽ 354

നാമ,രൂപമഴിയുന്നതാകയാൽ
നാമതുള്ള സമയത്തിലേ, സ്വയം,
നാമ,രൂപവുമൊഴിഞ്ഞുകാണ്മതിൻ
നാമമാണറിവു,വേറെയല്ലെടോ 355

സൃഷ്ടിതന്നുടെ രഹസ്യവേഴ്ചയെ–
ശ്ലിഷ്ടനായ ഗുരുവിൽ ശ്രവിച്ചവൻ
ശിഷ്ടമററ, പുനർജന്മ,മൃത്യുവും
വിട്ടിജന്മമിതിലേ ജയിച്ചിടും 356

ഉത്തമൻ ഗുരുവരന്റെ ഗീരുകൾ–
ക്കൊത്തുനിന്ന,രുളുപെററ ഹേതുവാൽ,
നിത്യമായ നിജചേതനാലയം
പാർത്തവന്നു, ജനനങ്ങളേതിനി? 357

ഇടരട്ടത്തു വസിച്ചുതരുംമഹാ–
വിടനു തുല്യമുദിച്ച പിറപ്പിനെ,
തടയവേ തരു,മാത്മസുഖംസ്വയം
വടിവുകൊണ്ടതുതാ, നറിവായതും 358

സമനിലയ്ക്കുയിരേതില്ലു,മൊന്നുപോ–
ലമയുമുള്ളൊളിവാച്ചിരുൾ മാഞ്ഞവൻ,
മമതയാർന്നൊരു മായതരും പിണി–
ക്കമെയുവാനിടയെങ്ങനെ വന്നിടും? 359

കാമവുംക്രോധവുംപോലെ
സീമയററൊരു മോഹവും,
നാമമാത്രങ്ങളായ്ത്തീർന്നാ–
ലാമയങ്ങളൊതുങ്ങിടും 360

## അധികാരം മുപ്പത്തേഴ് — അവാവറുത്തൽ

അവാവെൻപവെല്ലവുയിർക്കുമെഞ്ഞാൻറ
ത്തവാ അപ്പിറപ്പിനം വിത്തു 361

വേണ്ടുങ്കാൽ വേണ്ടും പിറവാമൈ മററതു
വേണ്ടാമൈവേണ്ട വരും 362

വേണ്ടാമൈ യന്ന വിഴച്ചെൽവം ഈണ്ടില്ലൈ
ആണ്ടും അഹ്തൊപ്പതിൽ 363

തൂഉയ്മൈ യെൻപതവാവിന്മൈ മററതു
വാ അയ്മൈ വേണ്ടവരും 364

അററവരെൻപാർ അവാവററാർ മറ്റൈയാർ
അററാക അററതിലർ 365

അഞ്ചുവതോയും അറനേ ഒരുവനൈ
വഞ്ചിപ്പതോരും അവാ 366

അവാവിനൈ ആററ അറപ്പിൻ തവാവിനൈ
താൻവേണ്ട മററാൻ വരും 367

അവാവില്ലാർക്കില്ലാകുംത്തുന്പം അഹ്തുണ്ടേൽ
അവാ അതു മേന്മേൽവരും 368

ഇന്പം ഇടൈയറാതീണ്ടും അവാവെന്നു—
തുന്പത്തുൾത്തുന്പം കെടിൻ 369

ആരാ ഇയർക്കൈ അവാനീപ്പിൻ അന്നിലൈയേ
പേരാ ഇയർക്കൈ തരും 370

## അധികാരം മുപ്പത്തിയെട്ട്

വിരക്തി

ആശയെന്നതുയിരിനു സർവ്വദാ
നാശമേകു,മതു പാർത്തുകാണുകിൽ,

മോശമാം മരപിറപ്പിനെത്തരും
കോശമുള്ളിലമരുന്ന ബീജമാം 361

വേണമെങ്കിൽ ജനനം വരാഞ്ഞതായ്
വേണ,മെന്നു കരുതേണ മാരുമേ,
വേണമെങ്കിലിതു സാദ്ധ്യ,മന്യമായ്
വേണമെന്നതഖിലം വെടിഞ്ഞീടിൽ 362

ആശയുള്ളതു നശിച്ചിടത്തെഴും
ശാശ്വതപ്രഭ ജഗത്തിൽ ദുർല്ലഭം,
ആശവച്ചുവതിനീപ്രഭുതമ-
ററീശനും പരമെതുണ്ടു കാമ്യമായു്? 363

മുക്തിയെന്നതു മനുഷ്യനിന്ന നാ-
സക്തിയൊന്ന,തക ശുദ്ധിയാണിതേ,
ശുദ്ധിയുംവരുമവന്നു സർവ്വദാ
സത്യസന്ധത വരിച്ചുവാഴകിൽ 364

മുക്തനാരി,വിടെയെന്നു കേൾക്കിലോ,
ഏതിലാശകളറുത്തു മാററിയോൻ,
മുക്തനല്ല,യിതകത്തിരിക്കവേ-
യെത്രമറെറാതുമറുത്തുവെങ്കിലും 365

മുക്തിമാർഗ്ഗമെതിനും തടസ്സമാ-
യൊത്തിടുംതടിയതായ് ചെറുത്തു പിൻ
നിത്യജീവിതസുഖത്തെയും തക-
ർത്താർത്തുനില്ക്കുമിതിനെബ്ഭയന്നിടു. 366

ആശയെന്നതുവരായ്വതിന്നതിൻ
കോശമായി വരുവുന്ന ചിന്തതൻ
പാശമററമരുമെന്നവന്നു ത-
ന്നാശപോലമയുമേതു ധർമ്മവും 367

ഉള്ളിലാശയൊഴിയുന്നവാറു പിൻ-
തുള്ളകില്ല കനേങ്ങളൊന്നുമേ

തെല്ലൊരാശയുമിനിക്കിടന്നിട–
ത്തല്ലലേകമതുമേൽക്കുമേൽ സദാ. 368

തുമ്പത്തിനാംത്തുമ്പമതായിനിൽക്കും
കമ്പംപെറാതാശ നശിച്ചുവെന്നാൽ
തുമ്പംവരും പൊങ്ങിമറിഞ്ഞിഹത്തി–
ലമ്പോ: പരത്തിങ്കലുമൊന്നുപോലെ 3'9

സംതൃപ്തികാണാതെ വലഞ്ഞുനിത്യം
സന്തപ്തയാമാശയെ മാററിയെന്നാൽ
മാറന്നിടത്തിമ്പ മുണർന്നെണീറവ–
മാററം പുനർജന്മവുമതുവേഗം 370

## അധികാരം മുപ്പത്തെട്ട്–ഊഴ്

---

ആക്കുഴാൽ തോൻറും അശൈവിന്മൈ കൈപ്പൊരുൾ
പോക്കഴാൽ തോൻറുമടി 371

പേതൈപ്പടുക്കാ ഇഴവൂഴ് അറിവകററും
ആകലുമുററക്കടൈ 372

നുണ്ണിയ നൂൽ പലകർപ്പിനും മററന്തൻ
ഉൺമൈ യറിവേമിക്കും 173

ഇരുവേറലകത്തിയർക്കൈ തിരുവേറ
തെള്ളിയരാതലും വേറ 374

നല്ലവൈയെല്ലാം അന്തീയവാന്തീയവും
നല്ലവാണ്ചെൽവഞ്ചെയർക്ക 375

പരിയിനും ആകാവാം പാലല്ല ഉഴയ്ത്തു
ച്ചൊരിയിനും പോക തമ 376

വകുത്താൻവകുത്തവകൈയല്ലാർകോടി
തൊകുത്താക്കുതുയ്ത്തലരിതു 377

തുറപ്പാൻ മൻ തുറപ്പരവില്ലാർ ഉററപാല
ഊട്ടാ കഴിയുമെനിൽ 378

നൻറാങ്കാൽ നല്ലവാക്കാൺപവർ അൻറാങ്കാൽ
അല്ലർപടുവതെവൻ 379

ഊഴിർപെരുവലിയാവുള മറെറാൻറു
ചൂഴിനുന്താൻ മുന്തുറും 380

# അധികാരം മുപ്പത്തെട്ട്

## വിധി

---

നന്നെന്നു വന്നു വിധിയെങ്കിൽനിരന്തരംനാം
പിന്നും ശ്രമിച്ചു ബഹുഭൃതികളാനയിക്കും,
നന്നല്ല,വന്നവിധിയെങ്കിലതോടുചിത്ത–
മൊന്നായ്മടുത്തുമടിമൂത്തു മുടിഞ്ഞിടുംമേൽ 371

ബോധിച്ചപോലെയൊരു ദുർവ്വിധിവന്നുവെന്നാൽ
ബാധിച്ചിടുന്നിതറിവിന്നെയുമേതൊരാൾക്കും,
സാധിച്ചുവെങ്കിലൊരു ഭാഗ്യമതൊടെയാരും
സാധിച്ചിടുന്നിതറിവും, വിധിഹേതുവാലേ 372

ഗ്രന്ഥംപഠിച്ചുപലവിദ്യകളഭ്യസിച്ചും,
ചന്തംപെറും പരിചയം പലതും ഗ്രഹിച്ചും,
മർത്ത്യന്നു ജന്മകൃതവാസനമാത്രമെന്നും
മൊത്തത്തിൽ നീണ്ടുപരിയായിമികച്ചുനില്ക്കും. 373

ജന്മാന്തരേസുകൃതമുള്ളൊരു വാസനാസി–
ദ്ധന്മാർക്കുയർന്ന വിധിരണ്ടു വിധംപ്രശസ്തം,
ഒന്നേ,കനെപ്പെരിയ രാജനിലക്കുയർത്തും,
പിന്നൊന്നൊരാൾക്കതകമുത്തമവിജ്ഞനാകാൻ 374

ഐശ്വര്യമിങ്ങുപുലരുന്നതിനായ്,മനുഷ്യ–
നാശിച്ചു കർമ്മമളവററിഹ ചെയ്തിടുന്നു;
ഈശൻവിധിച്ചപടി നന്മകൾ തിന്മയായു–
മാശുദ്ധതിന്മ ഭുവിനന്മയുമായിമാറാം 375

എണ്ണുന്നതില്ല വിധിവിട്ടവയൊന്നുമേ നാ-
മെത്തിപ്പിടിക്കുവതിനെത്ര പരിശ്രമിച്ചും
ആട്ടിപ്പുറത്തു കളയുന്നതിനോങ്ങിയാലും
നഷ്ടപ്പെടേണ്ടിവരുകില്ല വിധിച്ചതെങ്കിൽ 376

മന്നിൽ പ്രപഞ്ചനിയതിപ്പടിയുള്ളതല്ലാ
തൊന്നാരുമിന്നുമുതലെന്നു കണക്കെടുത്തും
തിന്നുന്നതില്ല, നിജകർമ്മഫലങ്ങളാം തിന്നാൻ
തന്നെക്കവിഞ്ഞൊരവകാശിയുമില്ലവേറെ. 377

കുന്നിച്ചദുഃഖമരുളും വിധിവൈപരീത്യം
വന്നെത്തിടുന്ന സമയം, മനമറ്റിടാതെ,
കുന്നോടിടഞ്ഞൊരതിനിശ്ചലബുദ്ധിയോടേ
നിന്നോൻജയിച്ചു വിലസും നരജീവിതത്തിൽ 378

ഐശ്വര്യംവന്നിടുമ്പോളതുബഹുസുഖമെ-
ന്നോർത്തുതന്നെക്കനിക്കും
വിശ്വാസത്തോടുനിത്യം മദമൊടു തെളിയും
മർത്ത്യനെന്തിന്നുപിന്നെ
നാശംവന്നെത്തുമ്പോളുഴറുവ,തെതിലും
തുല്യഭാവത്തിൽവാണാൽ
മോശാപറ്റാതെവാഴാം സുരസുഖമടയാം
മണ്ണിലും വിണ്ണിലും ക്ഷേമം. 379

വിധിബലംതടയാനെതിരായ്‌വരും
മതിബലം വിജയിക്കുവതിന്നുമുൻ
വിധികുറിച്ചതുപോൽ നിറവേറ്റിയി-
ട്ടധിപനായ്മതിയെക്കളിയാക്കിടും. 380

